ളെ പീഡിപ്പിക്കുന്നതെന്തിനാണ്? വേഗം വിട്ടുപോകുക'. കാത്യായനിയിൽ ആവേശിച്ച ഭൂതം ഇങ്ങിനെ പറഞ്ഞു: 'നിങ്ങളുടെ മകളെ ഞാൻ വിട്ടേക്കാം, ഗയയിൽ പിണ്ഡദാനം ചെയ്ത് നിങ്ങൾ എന്റെ ഈ ദുരവസ്ഥ നീക്കുന്നപക്ഷം. നിങ്ങൾ ഗയക്കു പുറപ്പെടുന്ന ക്ഷണം ഞാൻ ഇവിടം വിടുകുന്നതാണ്'. വാഗ്ദത്തം ഇരുകൂട്ടരും പാലിച്ചു. പക്ഷേ പ്രേതം വിട്ടുമാറിയതിന് ക്ഷുദിരാമൻ ഒരു അടയാളം ആവശ്യപ്പെട്ടു. 'എന്റെ പ്രേതാവസ്ഥ നീങ്ങിയാൽ ഞാൻ ഇവളെ വിട്ടുപോകുമ്പോൾ ആ വേപ്പുവൃക്ഷത്തിന്റെ വലിയ കമ്പ് താനെ ഒടിഞ്ഞു താഴെ വീഴും.' ക്ഷുദിരാമൻ ഗയയിൽ ശ്രാദ്ധം കഴിച്ചപ്പോൾ കാത്യായനിയുടെ ഗൃഹത്തിൽ അപ്രകാരം സംഭവിച്ചത്രേ.

1835-ൽ വാരാണസിയിൽപോയി വിശ്വനാഥദർശനം കഴിച്ചശേഷം മാർച്ചുമാസത്തിൽ അദ്ദേഹം ഗയയിൽ എത്തിയിരിക്കണം. ഒരു മാസക്കാലമവിടെ താമസിച്ച് ശ്രാദ്ധാദികർമ്മങ്ങൾ അനുഷ്ഠിച്ചശേഷം ഒടുവിൽ വിഷ്ണുപാദത്തിലും അദ്ദേഹം പിണ്ഡം സമർപ്പിച്ചു. ശ്രദ്ധാവാനായ ക്ഷുദിരാമൻ പല കഷ്ടതകളും സഹിച്ച് അത്രദൂരം ചെന്ന് പിതൃക്കളെ പ്രീതിപ്പെടുത്താൻ സാധിച്ചതിൽ വളരെ സന്തോഷിക്കുകയും അതിനെല്ലാം കാരണമായ ഭഗവത്കാരുണ്യത്തിൽ കൃതാർത്ഥത നിറഞ്ഞവനായിത്തീരുകയും ചെയ്തു. ഗദാധരന്റെ ദിവ്യപാദപത്മങ്ങളും പിതൃരൂപത്തിലുള്ള തന്റെ പൂർവ്വപുരുഷന്മാരും സ്വപ്നത്തിലദ്ദേഹത്തിനു പ്രത്യക്ഷമായി. ആക്ഷേത്രംതന്നെ ജ്യോതിർമയമായിത്തോന്നി. ദൂർവ്വാദളശ്യാമളകോമളനായ ഗദാധരൻ ക്ഷുദിരാമനോട് മധുരസ്വരത്തിൽ ഈവിധം ആജ്ഞാപിക്കുന്നതായി തോന്നി. 'നിന്റെ അസാധാരണ ഭക്തികൊണ്ടു ഞാൻ സന്തുഷ്ടനായിരിക്കുന്നു പ്രസന്നനായ ഞാൻ നിന്റെ വാത്സല്യം സ്വീകരിക്കാൻ പുത്രനായി ജനിക്കുന്നതാണ്' തന്റെ ദരിദ്രപർണ്ണകുടീരത്തിൽ ജഗത്പ്രഭു വരുമ്പോൾ ഏതു വിധത്തിലാണ് സ്വീകരിക്കുന്നതെന്നു ഭയന്ന് ഗദ്ഗദസ്വരത്തിൽ ക്ഷുദിരാമൻ ഇപ്രകാരം പറഞ്ഞു: 'ആ മഹാഭാഗ്യത്തിനു ഞാൻ അർഹനല്ല. അവിടുത്തെ ദർശനവും പുത്രനായി ജനിക്കുമെന്ന സങ്കല്പവുംകൊണ്ട് ഞാൻ അനുഗൃഹീതനായി. പുത്രനായി ജനിച്ചാൽ എന്തു സേവയാണ് ഈ ദരിദ്രൻ ചെയ്യുക?' 'എനിക്കെന്തർപ്പിച്ചാലും അതുകൊണ്ടു ഞാൻ തൃപ്തനാണ്. എന്റെ ആശ പൂർത്തിയാകട്ടെ.' എന്നു പിന്നീടും അനുഗ്രഹപൂർവ്വം ആ ദിവ്യമൂർത്തി ക്ഷുദിരാമനെ സമാധാനിപ്പിച്ചു. സ്വപ്നദർശനം അദ്ദേഹത്തെ വിവശനാക്കി. 1835 ഏപ്രിൽമാസത്തിൽ അദ്ദേഹം കാമാർപുക്കൂറിലേക്കു മടങ്ങി. ഗയയിൽ തനിക്കുണ്ടായ ദർശനത്തെപ്പററി ആരോടും പറഞ്ഞില്ലെങ്കിലും സ്വഗൃഹത്തിൽ ,മടങ്ങിയപ്പോൾ ചന്ദ്രാദേവിയിൽ ഒരു മാററം അദ്ദേഹം കണ്ടു. ചന്ദ്രാദേവി മുൻപിലത്തേതിലും വളരെയധികം പരഹിതൈഷിണിയായി കാണപ്പെട്ടു, പതിപുത്രന്മാർക്കു ആഹാരം കൊടുത്തശേഷം തന്റെ ഭോജനത്തിനു മുമ്പുതന്നെ അടുത്തുള്ളവരിൽ ആരെങ്കിലും ആഹാരം കഴിച്ചിട്ടില്ലെങ്കിൽ തന്റെ ഭാഗം അവർക്കു കൊടുക്കുമായിരുന്നു. വീട്ടിൽ പൂജിച്ചുവന്ന രഘുവീരൻ, ശീതള, രാമേശ്വരൻ എന്ന ബാണലിംഗശിവൻ ഈ ദേവതകളെ ആ സുചരിത സ്വന്തം പുത്രന്മാരെപോലെ കാണുവാൻ തുടങ്ങി. എല്ലാവരിലും വിശ്വാസം ആ മാതാവിൽ വർദ്ധിച്ചു. കേൾക്കുന്നതും മനസ്സിലുദിക്കുന്നതുമെല്ലാം ഉടൻ വെളിയിൽ പറയുന്ന മനോനേർമ്മയാണ് അപ്പോൾ അവരിൽ അധികമായി പ്രത്യക്ഷപ്പെട്ടത്. ക്ഷുദിരാമന്റെ പ്രവാസകാലത്തുണ്ടായ അനുഭവങ്ങളെപ്പററി അദ്ദേഹത്തോടു പറയാൻ തുടങ്ങി. ആ ഘട്ടത്തിൽ ഒരു ദിവ്യശിശു കിടക്കയിൽ വന്നു കിടക്കുന്നതായി ചന്ദ്രമണീദേവി സ്വപ്നം കണ്ടു. പല സന്ദേഹങ്ങളും ഉണ്ടായെങ്കിലും വിളക്കു കൊളുത്തി നോക്കിയപ്പോൾ വിശേഷമൊന്നും പ്രത്യക്ഷമായില്ല. അജ്ഞാതരാരും തന്നെ അവിടെ വന്നില്ല. പലരോടും സ്വപ്നത്തെപ്പററി പരാമർശിച്ചെങ്കിലും അത് വെറുമൊരു സ്വപ്നം മാത്രമാണെന്നു തീർച്ചയാക്കി സമാധാനപ്പെട്ടു. പിന്നൊരിക്കൽ ശിവക്ഷേത്രത്തിൽവെച്ച് ഒരു ദിവ്യതേജസ്സ് മഹാദേവനിൽനിന്നും പുറപ്പെട്ട് തന്റെ നേർക്കു അലതല്ലി വരുന്നതായി ചന്ദ്രാദേവി കണ്ടു. ആ തേജസ്സ് പെട്ടെന്ന് തന്റെ ശരീരം സംവലനം ചെയ്ത്

ഉള്ളിൽ പ്രവേശിക്കുന്നതായി കണ്ടു. വിസ്മയപരതന്ത്രയായി ഭയന്നു ചന്ദ്രാദേവി നിലം പതിച്ചു. ഇതേപ്പററി കേട്ട് ധനി, പ്രസന്ന എന്നീ അയലത്തുകാർ അതു മൂർച്ഛാവ്യാധിയാണെന്നു വിചാരിച്ചു. പക്ഷേ സ്വന്തം അനുഭവം ആ തേജസ്സ് തന്റെ ഗർഭത്തിൽ പ്രവേശിച്ചുവെന്നും താൻ ഗർഭിണിയായിത്തീൎന്നു എന്നുമായിരുന്നു. അതു വായുവിന്റെ ഉപദ്രവമാണെന്നു ധനിയും പ്രസന്നയും പറഞ്ഞു. ഈ വിവരണം ചന്ദ്രാദേവിയിൽനിന്നും കേട്ട് ക്ഷുദിരാമനു ഗയയിൽവെച്ചു തനിക്കുണ്ടായ സ്വപ്നം ഓൎമ്മവന്നു. ഇതേപ്പററിയാരോടും പറയരുതെന്നു പതി പത്നിയെ ശാസിക്കുകയും യാതൊരു ചിന്തക്കും കാരണമില്ലെന്നും കാരുണ്യവാരിധിയായ ഭഗവാൻ അപ്രാകൃതമായ രീതിയിൽ അവരുടെ പുത്രനായി ജനിക്കുമെന്നു് തനിക്കും മുന്നറിവു തന്നിട്ടുണ്ടെന്നും പറയുകയും ചെയ്തു. പതിദേവതയുടെ ആശ്വാസവാണി കേട്ട് ചന്ദ്രാദേവി പൂൎവ്വാധികം ശ്രീരഘുവീരനിൽ ഭക്തിപൂൎണ്ണയായിത്തീൎന്നു. നാല്പത്തിഅഞ്ചാമത്തെ വയസ്സിൽ പുത്രവതിയായ മാതാവ് അസാധാരണമായി ശോഭിച്ചു. എന്നു മാത്രമല്ല പല ദിവ്യദൎശനങ്ങളും ശ്രവണങ്ങളും മററനുഭവങ്ങളും അവൎക്കുണ്ടായി ഭൎത്താവിന്റെ വചനങ്ങളിൽ നിസ്സന്ദേഹം വിശ്വസിച്ചിരുന്ന ചന്ദ്രാദേവി ശ്രീരാമചന്ദ്രനിൽ ഉറച്ച ഭക്തിയോടുകൂടി തന്റെ ഭാവിശ്രേയസ്സിനു സൂചകമാണതെന്നു വിശ്വസിച്ചു. വസന്തകാലം സമീപിച്ചു. പൂൎണ്ണഗൎഭയായ ചന്ദ്രാദേവിയുടെ ശരീരത്തിൽ ഗ്ലാനിയുണ്ടായെങ്കിലും ഹൃദയം ആനന്ദപൂൎണ്ണമായി. ശ്രീരഘുവീരനെ അന്നപാകം ചെയ്തു സേവിക്കുന്നതിനുള്ള സന്ദൎഭം തെററിപ്പോകുമോ എന്നു ഭയന്നു് ഗൃഹദേവതയുടെ പൂജക്കു വിഘ്നം വരാതിരിക്കുവാൻ ക്ഷുദിരാമൻ വേണ്ട ഏൎപ്പാടു ചെയ്തു ശേഷം ചന്ദ്രമണീദേവിയുടെ അരികത്തിരുന്നു ശുശ്രൂഷിക്കുവാൻ ധനിയെ ഏൎപ്പെടുത്തി. വിഭവഹീനമായ ആ ചെറിയ വീട്ടിൽ ഇഷ്ടദേവതയെ പൂജിക്കുന്ന ഒരു മുറിയും രണ്ടു കിടക്കമുറികളും ഒരടുക്കളയുമേ ഉണ്ടായിരുന്നുള്ളു. ഒരുരൽപ്പുര അടുത്തുണ്ടായിരുന്നു. അതിൽ ഒരു ഭാഗത്തു് ഉരലും എതിർഭാഗത്തു് നെല്ലു പുഴുങ്ങുന്നതിനുപയോഗിച്ച അടുപ്പും ഉണ്ടായിരുന്നു. പുല്ലുമേഞ്ഞ ഈ കുടിലായിരുന്നു ചന്ദ്രാദേവിയുടെ സൂതികാഗൃഹമായിത്തീൎന്നതു്. ധനിമാത്രമേ കൂട്ടായി രാത്രിയിൽ അവിടെ കിടപ്പുണ്ടായിരുന്നുള്ളു. 1836 ഫെബ്രുവരി പതിനേഴാംതീയതി രാത്രി സൂൎയ്യോദയത്തിനു പന്ത്രണ്ടു മിനിററുമുമ്പ് ഫാൽഗുന ശുക്ലപക്ഷദ്വിതീയവും പൂൎവ്വഭാദ്രപദനക്ഷത്രവും കൂടിയ ദിവസം ചന്ദ്രാദേവി ഒരസാധാരണ ശിശുവിനെ പ്രസവിച്ചു. പിതാവ് നവജാതനു് ശംഭുചന്ദ്രൻ എന്നു പേരിട്ട് തന്റെ ഗയയിലെ സ്വപ്നമോൎത്ത് ഗദാധരൻ എന്നു വിളിക്കുവാൻ തുടങ്ങി. പുത്രമുഖം സന്ദൎശിച്ച് അതിന്റെ ഭാവികത്തിൽ ആശാനിൎഭരരായ മാതാപിതാക്കന്മാർ അപാരവാത്സല്യത്തോടും സൂക്ഷ്മതയോടും ഗദാധരനെ വളൎത്തുവാൻ തുടങ്ങി.

ഭാഗ്യശാലിയായ ഗദാധരൻ പിറന്നതു മുതൽ ആ ചെറിയ കുടുംബത്തിനു അത്യാവശ്യമായ വിഭവങ്ങളെല്ലാം വന്നുചേരാൻ തുടങ്ങി. മേദിനിപ്പൂറിൽനിന്നും രാമചന്ദ്രൻ അയച്ച കറവപ്പശു ആ സന്ദൎഭത്തിൽ പ്രത്യേകിച്ചും ഉപകാരപ്രദമായിത്തീൎന്നു. ഏതു പ്രാണിയുടേയും ഇളംപരുവത്തിൽ അതു നമ്മെ സവിശേഷമായി ആകൎഷിക്കുന്നു. വളൎന്നുവന്ന ഈ അസാധാരണ ശിശു അമ്മയേയും അച്ഛനേയും മാത്രമല്ല ആ ഗ്രാമത്തിലുള്ള സ്ത്രീകളെയെല്ലാം തന്നിലേക്കാകർഷിച്ചു എന്നതിലെന്തദ്ഭുതമാണ്? നവജാതൻ പ്രതിപദ്കലാനാഥനെപ്പോലെ അനുദിനം വളരുവാൻ തുടങ്ങി. ആറാമത്തെ മാസം വന്നപ്പോൾ ശാസ്ത്രപ്രകാരമുള്ള അന്നപ്രാശനസംസ്കാരം നടത്താൻ ക്ഷുദിരാമൻ ആഗ്രഹിച്ചു. അദ്ദേഹത്തിന്റെ പ്രിയനും ഗ്രാമത്തിലെ ജമീന്ദാരുമായ ധർമ്മദാസ്ലാഹ ഈ സത്കർമ്മം സ്വേച്ഛയാ ഏറ്റെടുത്തു് സ്വന്തം ചിലവിൽ ഗ്രാമത്തിലുള്ളവൎക്കെല്ലാം വിശേഷിച്ചും ദരിദ്രൎക്കും അവശൎക്കും ഭോജനം നൽകി ആ സംഭവം സ്മരണീയമാക്കിത്തീൎത്തു. ഈ സഹായം ഈശ്വരേച്ഛകൊണ്ടു സിദ്ധിച്ചതാണെന്നു് കരുതി ക്ഷുദിരാമൻ സന്തോഷിച്ചു. അങ്ങിനെയല്ലായിരുന്നെങ്കിൽ അദ്ദേഹം ശ്രീ രഘുവീരന്റെ പ്രസാദം മാത്രം തന്റെ ഓമനക്കുഞ്ഞിനു ചോറൂണിനു കല്പിച്ച് സന്തുഷ്ടനാകുമായിരുന്നു. ചന്ദ്രാദേവിക്കും തന്റെ ശിശു അലൌകികനാണെന്നു് ചില

ലക്ഷണംകൊണ്ടു് തോന്നാതിരുന്നില്ല. തന്റെ കുട്ടിയേക്കാൾ വളരെയധികം വലിപ്പമുള്ളയൊരാൾ കൊതുകുവലക്കുള്ളിൽ കിടക്ക നിറഞ്ഞു് ശയിക്കുന്നതായി ഒരുദിവസം കണ്ട ചന്ദ്രാദേവി തന്റെ ഭർത്താവിനെ വിളിച്ചുകൊണ്ടുവന്നു് രണ്ടാമതു നോക്കിയപ്പോൾ തന്റെ കുഞ്ഞിനെയല്ലാതെ മററാരെയും അവിടെ കണ്ടില്ല. ശ്രീരഘുവീരന്റെ കാരുണ്യംകൊണ്ടു് ആ കുടുംബത്തിൽ ഭൂതങ്ങളും മററും വരാൻ വഴിയില്ലെന്നു് അദ്ദേഹം ഉറപ്പു പറഞ്ഞു. ക്രമേണ അഞ്ചുവഷം കഴിഞ്ഞു ക്ഷുദിരാമനു് ഒടുവിലത്തെ സന്താനമായി സർവ്വമംഗളാ എന്നു പേരുള്ള ഒരു മകളുണ്ടായി. ശരീരം വളന്നതോടുകൂടി ഗദാധരന്റെ ബുദ്ധിയും വികസിക്കുന്നതു കണ്ടു് ക്ഷുദിരാമശതോപാദ്ധ്യായൻ പ്രമോദഭരിതനായി. മേധാവിയായ ശിശുവിനെ ചിലപ്പോൾ മടിയിലെടുത്തു് പൂർവ്വപുരുഷന്മാരുടെ പേരുകൾ അനുക്രമമായി പറഞ്ഞുകൊടുത്തും സ്തോത്രങ്ങൾ ചൊല്ലിച്ചും ദേവതകളെ ആരാധിക്കുന്ന പ്രകാരം കാണിച്ചുകൊടുത്തും രാമായണത്തിലെയും മഹാഭാരതത്തിലെയും കഥകൾ വർണ്ണിച്ചു കേൾപ്പിച്ചും സന്തോഷമനുഭവിച്ചു. പറഞ്ഞുകൊടുത്തതെല്ലാം ഗ്രഹിക്കുന്നതിനും ധരിക്കുന്നതിനും ഗദാധരനു് അസാധാരണ പാടവമുണ്ടായിരുന്നുവെന്നു് അതേപ്പററി ചോദിക്കുമ്പോൾ നൽകിയ ഉത്തരങ്ങളിൽനിന്നും ധരിക്കാൻ പ്രയാസമുണ്ടായിരുന്നില്ല. അതിബാല്യത്തിൽതന്നെ ഈ വിഷയത്തിലും ഗദാധരന്റെ ഇഷ്ടാനിഷ്ടങ്ങൾ വെളിപ്പെട്ടിരുന്നു. തനിക്കിഷ്ടമായിത്തോന്നിയതെല്ലാം ഒട്ടും വിടാതെ എത്ര സമയം വേണമെങ്കിലും ഓർക്കാൻ ശക്തിയുണ്ടായിരുന്ന ആ ബാലനു് ഗുണനപ്പട്ടികയും മററും പഠിക്കുന്നതിനു് അശേഷം ഇഷ്ടമില്ലായിരുന്നു എന്നു കണ്ടുപിടിച്ച പിതാവു് ആ പിഞ്ചുപൈതലിനെ നിർബ്ബന്ധിക്കേണ്ടെന്നു വിചാരിച്ചു് അതിനുവേണ്ടി പ്രയത്നിച്ചില്ല. എങ്കിലും ബാലന്റെ ചഞ്ചലത കണ്ടു് അഞ്ചാമത്തെ വയസ്സിൽതന്നെ ലാഹാമാരുടെ വീട്ടിൽ അവരുടെ പൊതുശാലയിൽ നടത്തപ്പെട്ട പള്ളിക്കൂടത്തിലേക്കു ഗദാധരനെ ക്ഷുദിരാമശതോപാദ്ധ്യായൻ അയച്ചു. അതൊരു ആശാൻ പള്ളിയായിരുന്നു. അവിടെ ആദ്യം യദുനാഥസർക്കാരിന്റെയും, അദ്ദേഹം പോയശേഷം, രാജേന്ദ്രനാഥസർക്കാരിന്റെയും കീഴിൽ ഗദാധരൻ എഴുത്തും വായനയും പഠിച്ചു.

ക്ഷുദിരാമശതോപാദ്ധ്യായൻ ഗയയിൽവെച്ചു തനിക്കുണ്ടായ അലൌകികാനുഭവങ്ങളെ ഓർത്തു് പുത്രൻ എത്രതന്നെ കുസൃതി കാട്ടിയാലും ചഞ്ചലനായിത്തീർന്നാലും രൂക്ഷമായി ശാസിക്കാൻ സമർത്ഥനായില്ല. പുത്രനിൽ സ്വേച്ഛാപ്രവൃത്തി കാണാൻ കഴിഞ്ഞെങ്കിലും അതൊരപരാധമാണെന്നു് പലപ്പോഴും അദ്ദേഹം കരുതിയില്ല. സ്കൂളിൽ പോകാതെ കൂട്ടുകാരോടുകൂടി കളിയിലേർപ്പെടുകയോ ആരോടും പറയാതെ ഗ്രാമത്തിൽ യാത്രകളി കാണാൻ പോകുകയോ ചെയ്താൽ ക്ഷുദിരാമൻ മകനെ പ്രത്യേകം ശാസിച്ചിരുന്നില്ല. ഇതൊരു ദോഷമായി അദ്ദേഹം കരുതിയില്ല, എന്തെന്നാൽ താൻ കയ്യിലെടുത്ത കാര്യം പൂർത്തിയാക്കാതെ ഗദാധരൻ മടങ്ങുകയില്ലെന്നു കണ്ടു് അദ്ദേഹമതു വളച്ചുക്കുള്ള ഒരു വഴിയാണെന്നു നിശ്ചയിച്ചു. സാധാരണ പിതാക്കളുടെ ദൃഷ്ടിയിൽ അനാശാസ്യമെന്നു തോന്നുന്ന ഇത്തരം സ്വേച്ഛാചാരങ്ങൾ ഗദാധരനിൽ കാണാമായിരുന്നെങ്കിലും ആ ബാലൻ പൊളി പറഞ്ഞു് താൻ ചെയ്തതു മറയ്ക്കുന്നതിനോ ആരെയെങ്കിലും അല്പമെങ്കിലും ദ്രോഹിക്കുന്നതിനോ ഒരിക്കലും ഒരുമ്പെട്ടില്ല. എന്തെങ്കിലും ഒരു സംഗതി പാടില്ലെന്നു മാത്രം പറയുന്നതുകൊണ്ടു് ചെയ്യാൻ തുടങ്ങിയതിൽനിന്നും ഗദാധരനെ പിൻതിരിപ്പിക്കാൻ പിതാവിനു സാധിച്ചില്ല. ബോധ്യമാകത്തക്കവണ്ണം കാര്യം പറഞ്ഞു ധരിപ്പിച്ചാൽ സന്തോഷപൂർവ്വം പറഞ്ഞതുപോലെ ചെയ്യുന്നതും കാണാമായിരുന്നു. കാര്യകാരണസംബന്ധം ഗ്രഹിക്കാനുള്ള വാഞ്ഛയാണു് ബാലന്റെ ഈ മനോഭാവത്തിൽ ക്ഷുദിരാമൻ ദർശിച്ചതു്. ഗദാധരന്റെ ആചാരോല്ലംഘനം ഈ തത്വം ഗ്രഹിക്കാത്തവരെ ദൂഷിപ്പിച്ചേക്കുമെന്നദ്ദേഹം ഭയന്നു. ഇതിനു ഉദാഹരണമായി ഒരു സംഭവം എടുത്തുപറയാറുണ്ടു്. അവരുടെ വീടിനടുത്തുള്ള ഹൽദാർപുക്കുർ കുളത്തിൽ സ്ത്രീകൾക്കും പുരുഷന്മാക്കും കുളിക്കുന്നതിനു വെവ്വേറെ രണ്ടു കടവുകൾ ഉണ്ടായിരുന്നു. ഗദാധരൻ കൂട്ടുകാരോ

ട്ടുകൂടി സ്ത്രീകളുടെ കടവിൽ വന്ന് നീന്തിത്തുടിച്ചു വെള്ളം തെറിപ്പിക്കുന്നതുകണ്ട് ശുദ്ധമായി കുളിച്ചു നാമം ചൊല്ലിക്കൊണ്ടിരുന്ന സ്ത്രീകൾ അങ്ങിനെ ചെയ്യരുതെന്നു പറഞ്ഞെങ്കിലും കുട്ടികൾ അതു വകവെച്ചില്ല. അപ്പോൾ ഒരു സ്ത്രീ ദേഷ്യപ്പെട്ടു ചോദിച്ചു. "നിങ്ങൾ എന്തിനാണിവിടെ വരുന്നത്? പുരുഷന്മാരുടെ കടവിൽ പോകരുതോ? സ്ത്രീകൾക്ക് ഇവിടെ കുളികഴിഞ്ഞു മുണ്ടു നനയ്ക്കണം. വസ്ത്രം ധരിക്കാത്തപ്പോൾ നിങ്ങൾ സ്ത്രീകളെ കാണരുതെന്നറിയാൻ പാടില്ലയോ?" 'കണ്ടാലെന്താണ് ദോഷം' എന്നുള്ള ഗദാധരന്റെ ചോദ്യം കേട്ട് ആ സ്ത്രീ കുറേക്കൂടി കയർത്തു. അമ്മമാരോടു പറയുമെന്നു ഭയന്ന് കുട്ടികൾ കടവു വിട്ടുപോയി. പിന്നീടു രണ്ടുമൂന്നു ദിവസം ഗദാധരൻ മരത്തിന്റെ പിന്നിൽ ഒളിച്ചുനിന്ന് കുളിക്കുന്ന സ്ത്രീകളെ നോക്കി. തന്നെ ശകാരിച്ച സ്ത്രീയുടെ അടുത്തു ചെന്ന് 'മിനിഞ്ഞാന്നു നാലും ഇന്നലെ ആറും ഇന്ന് എട്ടും പെണ്ണുങ്ങൾ കുളിക്കുന്നതു ഞാൻ കണ്ടു. എനിക്കതുകൊണ്ടൊന്നും വന്നില്ല.' ആ സ്ത്രീ വിവരം ചന്ദ്രമണിയെ ധരിപ്പിച്ചു. അമ്മ ഗദാധരനെ വിളിച്ച് മൃദുസ്വരത്തിൽ ഇങ്ങിനെ ധരിപ്പിച്ചു. "അങ്ങിനെ ചെയ്തിട്ടു നിനക്കൊന്നും വന്നില്ലെന്നു നീ പറഞ്ഞതു സത്യംതന്നെ. ആ സ്ത്രീകളെ ആക്ഷേപിച്ചെന്ന് അവർക്കു തോന്നലുണ്ടാക്കിയതാണു തെറ്റ്. അവരാരും എന്നിൽനിന്നും വ്യത്യസ്തമായി നോക്കപ്പെടേണ്ടവരല്ല. അതുകൊണ്ട് അവരെ ആക്ഷേപിക്കുന്നത് എന്നെ ആക്ഷേപിക്കുന്നതുപോലെതന്നെയാണ്. അവരുടെ മര്യാദക്കു കുറവു വരുന്നതു യാതൊന്നും മേലിൽ ചെയ്യരുത്. അവർക്കും എനിക്കും ദുഃഖമുണ്ടാക്കുന്നതു ശരിയാണോ?" സംഗതി ഗ്രഹിച്ച ബാലൻ പിന്നീടൊരിക്കലും അങ്ങിനെ പെരുമാറിയില്ല.

ഒരു കലാകാരനെപ്പോലെ പ്രകൃതിയെ അനുകരിക്കുന്നതിനുള്ള നൈപുണ്യം ബാല്യം മുതൽ ഗദാധരനിൽ അങ്കുരിക്കുവാൻ തുടങ്ങി. ഗ്രാമത്തിൽ കുടവും കലവും ഉണ്ടാക്കുന്ന കുലാലന്മാർ ഉത്സവകാലം വരുമ്പോൾ ദേവന്മാരുടെ വിഗ്രഹം നിർമ്മിക്കുക പതിവായിരുന്നു. അടുത്തു പോയി നിന്ന് അവരുടെ വേലകണ്ട് വീട്ടിൽ മടങ്ങി അതുപോലെ ചെയ്യുന്നതിനും പടമെഴുത്തുകാരുടെ അടുത്തുനിന്നു നോക്കി അതേപ്രകാരം തന്നത്താൻ വരക്കുന്നതിനും യാത്രോത്സവങ്ങളിൽ കഥകന്മാർ പുരാണത്തിന്റെ അർത്ഥം വർണ്ണിച്ച് അഭിനയത്തോടുകൂടി ചൊല്ലുന്ന പാട്ടുകേട്ട് അതേവിധം ആവർത്തിക്കുന്നതിനും ഗദാധരനു തന്റെ ഗ്രാമത്തിൽ സന്ദർഭം ലഭിച്ചു. സദസ്യരെ ആഹ്ലാദിപ്പിക്കുന്ന ചെറിയ സംഗതികൾപോലും ഗ്രഹിച്ച് കുറവുകൂടാതെ നടിക്കുന്നതിനുള്ള സാമർത്ഥ്യം, തീക്ഷ്ണമായ ഓർമ്മശക്തിയും നല്ല ഉൾക്കാഴ്ചയുമുണ്ടായിരുന്ന ഈ കുട്ടിയുടേതു് ഒന്നു പ്രത്യേകംതന്നെയായിരുന്നു. അതേസമയം മാതാപിതാക്കന്മാരുടെ നിർമ്മലസ്വഭാവവും ഈശ്വരഭക്തിയും ഗദാധരനെ അതിബാല്യത്തിൽതന്നെ സ്വാധീനപ്പെടുത്തിയിരുന്നു. കാലാന്തരത്തിൽ അദ്ദേഹം ദക്ഷിണേശ്വരത്തുവെച്ച് തന്റെ അമ്മയുടെ സ്വാഭാവിക നമ്രതയെപ്പററിയും ലോകവ്യവഹാരാനഭിജ്ഞതയെപ്പററിയും അകം തുറന്നു എല്ലാം വെളിവാക്കുന്ന ശീലത്തെപ്പററിയും അഭിമാനത്തോടുകൂടി പ്രസ്താവിക്കുമായിരുന്നു. നിഷ്കപടമായ ഈ ചുററുപാടിൽ വളർന്നുവന്ന ഗദാധരന് നേരത്തെതന്നെ ധൈര്യമൊരലങ്കാരമായിത്തീർന്നു. ആ പ്രായത്തിലുള്ള ബാലന്മാർക്കുണ്ടാകുന്ന ഭൂതപ്രേതാദികളെപ്പററിയുള്ള ഭയം ഗദാധരനെ സ്പർശിച്ചില്ല. പിതൃഷ്വസാവായ രാമശീലക്കു ഭൂതാവേശമുണ്ടായപ്പോൾ 'വീട്ടുകാരെല്ലാം ഭയം പൂണ്ടെങ്കിലും ഗദാധരൻ തീരെ പേടി കാണിച്ചില്ല. അവരുടെ വികാരങ്ങളെല്ലാം സൂക്ഷിച്ചു നോക്കിയിട്ട് 'അപ്പച്ചിയെ പിടിച്ച ഭൂതം എന്നെ പിടിച്ചെങ്കിൽ രസമായിരുന്നേനെ' എന്നു പറഞ്ഞതേയുള്ളു. ഗദാധരന് ആറു വയസ്സുള്ളപ്പോൾ ഒരു ദിവസം ക്ഷുദിരാമശതോപാദ്ധ്യായൻ അടുത്തുള്ള ഭൂർസുബോ ഗ്രാമത്തിലെ ജന്മിയായ മാണിക്കരാജന്റെ സമീപം പോയി. അപ്പോൾ കൂടെയുണ്ടായിരുന്ന പുത്രൻ ആ വീട്ടിലുള്ളവരുമായി പഴയ ബന്ധുക്കളെപ്പോലെ പെരുമാറാൻ തുടങ്ങി. ജന്മിയുടെ അനുജൻ രാംജയവന്ദ്യോപാദ്ധ്യായൻ ഗദാധരനിൽ വളരെ കൌതുകം പൂണ്ടവനായി ക്ഷുദിരാമനോട് ഈവിധം

പറഞ്ഞു. "നിങ്ങളുടെ മകനിൽ ദൈവീസമ്പത്തു് ധാരാളം ഞാൻ കാണുന്നു. ഈ കുട്ടി വെറുമൊരു സാധാരണ ബാലനല്ല. ഇനിയും ഇതുവഴി വരുമ്പോൾ കുട്ടിയെക്കൂടി കൊണ്ടുവന്നാൽ കാണാൻ എനിക്കു വളരെ സന്തോഷമാണ്." ക്ഷുദിരാമനു കുറെ നാളത്തേക്കു മാണിക്കരാജന്റെ സ്ഥലത്തു പോകാൻ കഴിഞ്ഞില്ല. ഗദാധരനെ കൊണ്ടുവരാത്തതെന്താണെന്നു് അന്വേഷിക്കാൻ മാണിക്കരാജൻ സ്വന്തകുടുംബത്തിലെ ഒരു സ്ത്രീയെ അയച്ചു. അച്ഛന്റെ അനുമതിയോടുകൂടി ഗദാധരൻ അവരോടൊപ്പം പുറപ്പെട്ടു് മാണിക്കരാജന്റെ വീട്ടിൽ ഒരു പകൽ കഴിച്ചു് സന്ധ്യയായപ്പോൾ സമ്മാനങ്ങളോടുകൂടി മടങ്ങി. അതിനുശേഷവും ഗദാധരൻ ക്ഷണനപ്രകാരം ആ ബ്രാഹ്മണകുടുംബം സന്ദർശിച്ചിട്ടുണ്ടു്.

ഏഴുവയസ്സായ ഗദാധരൻ എല്ലാവർക്കും പ്രിയനായിത്തീർന്നു. എന്തെങ്കിലും പലഹാരമുണ്ടാക്കിയാൽ ഒരംശമെങ്കിലും ഗദാധരനു ഭക്ഷിക്കുവാൻ കൊടുക്കണമെന്നു് അടുത്തുള്ള അമ്മമാർക്കും തങ്ങൾക്കു കിട്ടിയതിന്റെ പകുതി ഗദാധരനു കൊടുക്കണമെന്നു് കൂട്ടുകാർക്കും വലിയ താൽപ്പര്യമുണ്ടായിരുന്നു. ജന്മനാ ആരോഗ്യസമ്പന്നനായ ഗദാധരൻ ആടിപ്പാടി സർവ്വരേയും ആനന്ദിപ്പിച്ചുകൊണ്ടു് ദേഹചിന്ത കൂടാതെ വളർന്നു. മനസ്സേതെങ്കിലും ഒരു വിഷയത്തിൽ തല്പരമായിത്തീർന്നാൽ അതൊഴിച്ചു ബാക്കിയുള്ളതെല്ലാം മറക്കുന്ന സ്വഭാവം അപ്പോൾമുതൽ ഗദാധരനിൽ പ്രത്യക്ഷമാകുവാൻ തുടങ്ങി. സസ്യശ്യാമളമായ വിളഭൂമികളും അവിച്ഛിന്നമായി പ്രവഹിക്കുന്ന നദിയും ബഹുവർണ്ണരഞ്ജിതമായ മേഘമണ്ഡലവും പലപ്പോഴും അദ്ദേഹത്തിൽ ഒരു ആനന്ദപാരവശ്യമുളവാക്കി. ഒരു ദിവസം പാടത്തുകൂടി നടന്നുകൊണ്ടിരിക്കുമ്പോൾ ഗദാധരൻ ആകാശത്തിൽ ഒരു കാർമേഘം പുതുതായി ഉയരുന്നതു കണ്ടു. അതിന്റെ തൊട്ടു കീഴിലായി നടുവെളിച്ചത്തിൽ ഹിമധവളമായ ചിറകുകൾ വിരിച്ചുകൊണ്ടു് ഒരു പററം കൊറ്റിപ്പക്ഷികൾ താളത്തിനൊത്തവണ്ണം പറന്നുപോകുന്നതായി കണ്ടു. ഏതാദൃശമായ പ്രകൃതിരാമണീയകത്തിൽ പൂർണ്ണമായി മതിമറന്ന ബാലൻ തന്നെത്തന്നെ മറന്നു് ചുററുപാടെല്ലാം വിസ്മരിച്ചു് ബാഹ്യബോധമില്ലാതെ നിലംപതിച്ചു. കൂട്ടുകാർ വിവരം വീട്ടിലറിയിച്ചു. ബോധം വന്നപ്പോൾ മനോഭാവത്തിനു മുമ്പുള്ളതിൽനിന്നും ഒരു വ്യത്യാസവും ആ സംഭവംകൊണ്ടുണ്ടായതായി കണ്ടില്ല. എങ്കിലും ഇതു മാതാപിതാക്കന്മാരെ ചിന്തിപ്പിക്കാതിരുന്നില്ല. തന്റെ ഉള്ളിലൊരു സന്തോഷമല്ലാതെ മററൊരനുഭവവും തനിക്കപ്പോൾ ഉണ്ടായില്ലെന്നു് ഗദാധരൻ അച്ഛനമ്മമാർക്കു് ഉറപ്പുകൊടുത്തു. എങ്കിലും പലവിധത്തിൽ സന്ദേഹിച്ച വീട്ടുകാർ കുട്ടിയുടെ പള്ളിക്കൂടത്തിൽ പോക്കു കുറെക്കാലത്തേക്കു നിറുത്തിവെച്ചു. അതു് ഗ്രാമത്തിൽ കളിച്ചുനടക്കാൻ ബാലനു കുറെക്കൂടി സ്വാതന്ത്ര്യം നൽകി.

ക്ഷുദിരാമശതോപാധ്യായന്റെ സോദരീപുത്രനായ രാമചന്ദ്രവന്ദ്യോപാധ്യായൻ തന്റെ പിതൃഗൃഹത്തിൽവെച്ചു് ശരത്കാലം വരുമ്പോൾ ദുർഗ്ഗാപൂജ നടത്തുക പതിവായിരുന്നു. ആ മഹോത്സവത്തിൽ പങ്കുകൊള്ളുന്നതിനായി 1843-ൽ ക്ഷുദിരാമശതോപാധ്യായൻ ക്ഷണിക്കപ്പെട്ടിരുന്നു. അദ്ദേഹത്തിന്റെ വയസ്സു് അപ്പോൾ 68 ആണു്. അനാരോഗ്യംകൊണ്ടു് ആദ്യം അദ്ദേഹം ഉത്സവത്തിനു പോകാൻ അല്പം മടിച്ചുവെങ്കിലും ഒടുവിൽ ഗദാധരനെ അമ്മയോടൊപ്പം നിറുത്തിയശേഷം മൂത്ത മകനായ രാമകുമാരനോടുകൂടി രാമചന്ദ്രന്റെ പിതൃഗൃഹത്തിലേക്കു പുറപ്പെട്ടു. ദുർഗ്ഗാപൂജയുടെ ഒടുവിലത്തെ ദിവസം വിജയദശമിനാൾ സന്ധ്യക്കു ദേവീവിഗ്രഹത്തിന്റെ ഉത്സർജ്ജനം കഴിഞ്ഞു് രാമചന്ദ്രൻ മടങ്ങിയപ്പോൾ ക്ഷുദിരാമൻ പരസഹായത്തോടുകൂടി നിവർന്നിരുന്നു് രഘുവീരന്റെ തിരുനാമം മൂന്നുപ്രാവശ്യം ഉച്ചരിച്ചു് ഇഷ്ടദേവതയുടെ ചരണകമലത്തിൽ ലയിച്ചു. അന്നു രാത്രിതന്നെ സങ്കീർത്തനത്തോടുകൂടി ശരീരത്തിന്റെ ഒടുവിലത്തെ ചടങ്ങുകൾ നിർവ്വഹിക്കപ്പെട്ടു. വിയോഗം ഗ്രഹിച്ചു് കുടുംബത്തിലുള്ളവർ ദുഃഖസാഗരത്തിൽ മുഴുകി. ശാസ്ത്രപ്രകാരം ശ്രാദ്ധാദി കർമ്മങ്ങൾ സാംഗോപാംഗം നിർവ്വഹിക്കപ്പെട്ടു.

ക്ഷുദിരാമശതോപാധ്യായന്റെ സഹധർമ്മിണി

യായി നാല്പത്തിനാലു വൎഷങ്ങൾ കഴിച്ചു ചന്ദ്രമണി ഭൎത്തൃവിയോഗംകൊണ്ടു് തൽക്കാലത്തേക്കു ശൂന്യഹൃദയയായിത്തീൎന്നെങ്കിലും ശ്രീരഘുവീരന്റെ കാൽത്താമരകളിൽ സൎവ്വവും സമൎപ്പിച്ചു് അനന്യശരണയായി ജീവിതയാത്ര ചെയ്യുന്നതിനു ചിരകാലം പരിശീലിച്ചിരുന്നതുകൊണ്ടു് സംസാരത്തിൽ ഇനിമേൽ തനിക്കു വേറൊരവലംബവുമില്ലെന്നുറച്ചു് നിരന്തരം ഭഗവൽപാരായണയായിത്തീൎന്നു. എങ്കിലും രഘുവീരന്റെ നിത്യസേവയോടൊപ്പം ഏഴുവയസ്സായ ഗദാധരന്റെയും നാലുവയസ്സായ സൎവ്വമംഗളയുടേയും യോഗക്ഷേമചിന്തയിൽ ശ്രദ്ധ പതിപ്പിക്കേണ്ടിയിരുന്നതുകൊണ്ടു് ലോകബന്ധം തീരെ വിടാൻ കഴിഞ്ഞില്ല. രാമകുമാരനും ഭാൎയ്യയുംകൂടി കുടുംബഭാരം മുഴുവൻ ഏറെറടുത്തു് ചന്ദ്രമണിയേയും ഇളയ കുട്ടികളെയും പിതൃവിയോഗത്തിൽനിന്നുമുണ്ടായ കഷ്ടതകൾ ബാധിക്കാത്തവിധം കൃത്യങ്ങൾ നിൎവ്വഹിക്കുവാൻ തുടങ്ങി. ഏഴുവയസ്സായ ഗദാധരൻ അറിവു വളൎന്നതോടൊപ്പം അച്ഛന്റെ മരണത്തിൽനിന്നുമുണ്ടായ കുറവുകൾ അനുഭവിക്കുവാൻ തുടങ്ങി. തന്റെ ദുഃഖം അമ്മയിൽനിന്നും മറച്ചു് സന്തോഷഭരിതനായിത്തന്നെ അപ്പോൾ കാണപ്പെട്ടുവെങ്കിലും ചില സമയം ഏകാന്തമായിരിക്കുന്നതിനും ചുററുമുള്ളവരുടെ സ്വഭാവം ആഴമായി നിരീക്ഷിക്കുന്നതിനും ഗദാധരനിൽ ഒരു പുതിയ പ്രേരണ ഈ ചുററുപാടിൽ ഉണ്ടായി. അമ്മയുടെ ദുഃഖം ഗദാധരനു ഗ്രഹിക്കുവാൻ കഴിഞ്ഞിരുന്നതിനാൽ പ്രകൃത്യാതന്നെ മാതൃസവിധത്തിലിരുന്നു് കഴിയുന്ന സേവ ചെയ്യുവാൻ ഗദാധരൻ തയാറായി. ഇതു് അമ്മയുടെ വൈധവ്യദുഃഖം വിസ്മരിക്കുന്നതിനു് കാരണമായിത്തീൎന്നു. കണ്ടു് അല്പംപോലും പീഡയുണ്ടാകരുതെന്നു കരുതി യാതൊരു സാധനവും അമ്മയോടു ആവശ്യപ്പെടാതെയിരിക്കാൻ ബുദ്ധിമാനായ ഗദാധരൻ അപ്പോഴേക്കും പഠിച്ചുകഴിഞ്ഞു. പുത്രവാഞ്ഛിതം നിറവേററാൻ കഴിവില്ലായ്കകൊണ്ടു് അമ്മക്കു ദുഃഖമുണ്ടാകുന്നതു കാണാൻ ഗദാധരൻ ഇഷ്ടപ്പെട്ടില്ല. തന്റെ ദുഃഖങ്ങളെ മറക്കുന്നതിനു പുരാണകഥാശ്രവണവും കീൎത്തനവും വിഗ്രഹനിൎമ്മാണവുമെല്ലാം ധാരാളം പ്രയോജനപ്പെട്ടു.

പുരീജഗന്നാഥക്ഷേത്രത്തിലേക്കുള്ള തീൎത്ഥാടനക്കാൎക്കു വിശ്രമിക്കുന്നതിനു വേണ്ടി ധനികന്മാരായ ലാഹാമാരുടെ വക ഒരു കെട്ടിടമുണ്ടായിരുന്നതിൽ സാധു സന്ന്യാസിമാർ തല്ക്കാലത്തേക്കു തങ്ങുക പതിവായിരുന്നു. ഗ്രാമത്തിൽ ഭിക്ഷാടനം ചെയ്യുന്ന ഇവരെ കാണുമ്പോൾ സംസാരം ത്യജിച്ചു് ഈശ്വരസാക്ഷാൽക്കാരത്തിനു വേണ്ടി തേടുന്നവരാണു് ഇവരെന്നു് ഗദാധരൻ ഓൎക്കുകയും പിതൃവിയോഗം മൂലം സംസാരഭോഗങ്ങളുടെ നശ്വരത ഏതാണ്ടു് മിന്നൽപോലെ കാണാൻ കഴിഞ്ഞ അദ്ദേഹം അവരുടെ ദൎശനത്തിനു് ആകാംക്ഷയുള്ളവനായിത്തീരുകയും ചെയ്തു. അവരുടെ പൂജയും ധ്യാനവും അകിഞ്ചനത്വവും ഈശ്വരമാത്രാവലംബനശീലവും തിതിക്ഷയും മററും ഗദാധരനു് ചിന്താവിഷയമായിത്തീൎന്നു. ആൎക്കും ഒരുപദ്രവവും ചെയ്യാതെ പരിശീലിച്ച ഉത്തമസന്ന്യാസികൾക്കു് അവർ ആവശ്യപ്പെട്ട വെള്ളവും വിറകും മററും അടുപ്പിച്ചുകൊടുത്തു് യഥാശക്തി സേവിക്കുന്നതുകൊണ്ടു് ആ ബാലൻ സന്തോഷമനുഭവിച്ചു. ഭൈക്ഷംകൊണ്ടു ഭഗവൽസേവ നടത്തി നിവേദിച്ച വസ്തുക്കളിൽനിന്നും പ്രസാദമായി അവർ നൽകിയ ഒരംശവും ചിലപ്പോൾ സ്വീകരിക്കാതിരുന്നില്ല. ഈ വിധം ഇടപഴകിയതുകൊണ്ടു് തീക്ഷ്ണബുദ്ധിയായ ബാലകനു ഉദരംഭരികളായ ചേട്ടസന്യാസികളെ തിരിച്ചറിയുവാനുള്ള സാമൎത്ഥ്യവും അപ്പോൾതന്നെ ഉണ്ടായി. എട്ടാമത്തെ വയസ്സിൽ ഈവിധമുള്ള സാധുസംഗം അദ്ദേഹത്തിൽ പ്രബലമായ ഒരു സ്വാധീനത ചെലുത്താതിരുന്നില്ല. സാധുക്കളിൽനിന്നും പ്രസാദം സ്വീകരിക്കുന്നതും അമ്മയുടെ അടുത്തുനിന്നും പാകംചെയ്യാനുള്ള വസ്തുക്കൾ വാങ്ങി അവൎക്കു കൊടുക്കുന്നതുമെല്ലാം ചന്ദ്രമണീദേവി ഒരനുഗ്രഹമായി ആദ്യം കരുതിയെങ്കിലും സമ്പൎക്കം അധികമായതോടുകൂടി അവരെപ്പോലെ തന്റെ മകനും ഭസ്മധാരിയായി കൌപീനം മാത്രം ഉടുത്തു് സന്തുഷ്ടനായി തന്റെ അടുത്തു വരുന്നതു കണ്ടപ്പോൾ ആ അമ്മക്കു സംഭ്രമമുണ്ടാകാതിരുന്നില്ല. താൻ സാധുക്കളോടൊപ്പം പലായനം ചെയ്തുകളയുമോ എന്ന ഭയം അമ്മയെ ചിന്താകുലയാക്കിത്തീൎത്തതിനാൽ മേൽ ആ സാധുക്കളുടെ സമീപം വരുന്നത

ല്ലെന്നു അവരെ ചെന്നു കണ്ടു ളളൂബുദ്ധിയായ ഗദാധരൻ പറഞ്ഞപ്പോൾ കാരണം മനസ്സിലാക്കിയ അവർ അങ്ങിനെ ഒരു ഉദ്ദേശം സ്വപ്നത്തിൽപോലും അവർക്കില്ലായിരുന്നുവെന്നും അച്ഛനമ്മമാരുടെ അനുമതി കൂടാതെ ബാലന്മാരെ അപഹരിക്കുന്ന ദുഷ്കൃത്യം ഒരിക്കലും പുണ്യശീലരായ സാധുക്കൾ ചെയ്യയില്ലെന്നും ചന്ദ്രമണീദേവിയെ ധരിപ്പിച്ചു. അതിനുശേഷം ഗദാധരൻ മേലും അവരുടെ അടുത്തു പോകുന്നതിനു് ചന്ദ്രമണീദേവി സസന്തോഷം സമ്മതിച്ചു. ധ്യാനത്തിലും ചിന്തയിലും മതിമറന്നു പോകുന്ന സ്വഭാവം എട്ടുവയസ്സായപ്പോഴേക്കും ഗദാധരനിൽ പ്രഗാഢമായി. ധര്‍മ്മദാസ് ലാഹയുടെ സഹോദരിയായ പ്രസന്നമയിയോടും മററുചിലരോടും കൂടി കാമാർപുക്കൂറിൽനിന്നും രണ്ടു മൈൽ വടക്കുള്ള ആനൂർഗ്രാമത്തിലെ വിശാലാക്ഷിക്ഷേത്രത്തിൽ പോയപ്പോൾ അവിടെവെച്ചും മുമ്പു പാടത്തിന്റെ നടുവിൽവെച്ചുണ്ടായതുപോലെ അദ്ദേഹം ബാഹ്യബോധശൂന്യനായിത്തീന്നു. ഈ അവസരത്തിലും വായുവിന്റെയോ മററോ ഉപദ്രവമായിരിക്കുമെന്നു് അമ്മ ഭയപ്പെട്ടെങ്കിലും മകൻ താൻ ജഗന്മാതാവിന്റെ പാദപത്മങ്ങൾ ധ്യാനിച്ചപ്പോൾ മനസ്സ് അതിൽ ലയിച്ചുപോയതാണെന്നു് ഉറപ്പായി പറഞ്ഞു് അമ്മയെ സമാധാനിപ്പിച്ചു.

ഗദാധരൻ പത്താമത്തെ വയസ്സിൽ പ്രവേശിക്കാറായി. അടുത്തുള്ള ധര്‍മ്മദാസ്ലാഹായുടെ മകൻ ഗയാവിഷ്ണു മിത്രമായിത്തീന്നതിനാൽ സ്കൂളിലും പുറത്തും അവർ കൂട്ടുകാരായി ദിവസവും ഒന്നിച്ചു കുറെ സമയം കഴിച്ചുവന്നു. ഈ മൈത്രീബന്ധത്തിൽ വീട്ടുകാർക്കു സന്തോഷമേ ഉണ്ടായുള്ളു. ഗദാധരന്റെ അമ്മക്കു പല സഹായവും ചെയ്തിരുന്ന ധനി എന്ന കൊല്ലസ്ത്രീ ഗദാധരനു് ഉപനയനം വരുമ്പോൾ തന്റെ കയ്യിൽനിന്നും ഭിക്ഷവാങ്ങി തന്നെ അമ്മയെന്നു വിളിച്ചാൽ അതു താനൊരനുഗ്രഹമായി കരുതുമെന്നു് പറഞ്ഞതുകേട്ടു് ഗദാധരൻ ധനിയുടെ കാംക്ഷിതം സാധിച്ചു് ആ സാധു സ്ത്രീക്കു സന്തോഷമുണ്ടാക്കാമെന്നു് വാഗ്ദാനം ചെയ്തിരുന്നു. സന്ദർഭം വന്നപ്പോൾ ഗദാധരന്റെ ഉദ്ദേശ്യമറിഞ്ഞ രാമകുമാരൻ ആചാരവിരുദ്ധമായ ഭിക്ഷാഗ്രഹണത്തിൽ നിഷേധം പ്രകടിപ്പിച്ചെങ്കിലും താൻ പ്രതിജ്ഞ ചെയ്തുപോയതുകൊണ്ടു് അതു നിറവേററാത്ത പക്ഷം സത്യം കൈവെടിഞ്ഞവനായിത്തീരുമെന്നും തന്മൂലം യജ്ഞോപവീതധാരണത്തിനു തന്നെ താൻ അര്‍ഹനായിത്തീരുന്നതല്ലെന്നും ഗദാധരൻ വാദിച്ചു. ഉപനയനം തന്നെ നടക്കുകയില്ലെന്നു ഭയന്നു് വൃദ്ധനായ ധർമ്മദാസ്ലാഹ രാമകുമാരന്റെ ഗൃഹത്തിൽ അതു കീഴ്വഴക്കമല്ലെങ്കിലും മററു ചില ബ്രാഹ്മണ ഗൃഹങ്ങളിൽ അപ്രകാരം സംഭവിച്ചിട്ടുണ്ടെന്നും അതിനവരെ ആരും നിന്ദിച്ചിട്ടില്ലാത്തതിനാൽ ഗദാധരന്റെ നിർബ്ബന്ധം ദോഷകരമല്ലെന്നും രാമകുമാരനെ ബോധ്യപ്പെടുത്തി ഗദാധരൻ യജ്ഞോപവീതധാരണവും സന്ധ്യാവന്ദനവും മററും കഴിഞ്ഞു് ധനി നേരത്തെ ഒരുക്കിവെച്ചിരുന്ന ഭിക്ഷ സ്വീകരിച്ചു് ആശിച്ചതുപോലെ അവരെ കൃതാര്‍ത്ഥയാക്കി. ഗദാധരനു പത്തു വയസ്സായപ്പോൾ ധർമ്മദാസ് ലാഹയുടെ ഗൃഹത്തിൽ ഒരു ശ്രാദ്ധകർമ്മം നടന്നു. ഗ്രാമത്തിലെ ധനികനായ ഈ ജന്മിയുടെ ഗൃഹത്തിൽ പതിവുപോലെ അതിലേക്കു പണ്ഡിതബ്രാഹ്മണർ ക്ഷണിക്കപ്പെട്ടിരുന്നു. ശാസ്ത്രചർച്ചക്കു ആരംഭിച്ച അവർ ഏതോ ഒരു വാദവിഷയത്തെപ്പററി നിർണ്ണയത്തിലെത്താതെ ജല്പനം തുടങ്ങി. സഭയിലെ വാദഘോഷം കാണാൻ കൂടിയ ബാലകന്മാരുടെ കൂട്ടത്തിൽ ഗദാധരനും ഉണ്ടായിരുന്നു. 'നിങ്ങൾ വാതാട്ടുന്ന വിഷയം ഇപ്രകാരം തീരുമാനിക്കാൻ കഴിയുന്നതല്ലേ' എന്നു പറഞ്ഞു ഗദാധരൻ ഒരു സമാധാനം നല്കി. ആ തീരുമാനം അവരെ തൃപ്തിപ്പെടുത്തി. ബാലകന്റെ ബുദ്ധിസാമര്‍ത്ഥ്യം കണ്ടു് അവർ അത്ഭുതപ്പെടുകയും ചെയ്തു. ഈ സംശയച്ഛേത്താവു് ഒരു വെറും ബാലനാണെന്നറിഞ്ഞു് വിദ്വാന്മാരെല്ലാവരും കുറേനേരം ആ കുട്ടിയെ സൂക്ഷിച്ചു നോക്കുകയും ദൈവികശക്തിയുള്ളവനാണെന്നു പറഞ്ഞു് അനുഗ്രഹിക്കുകയും ചെയ്തു. തന്റെ അച്ഛനു ഗയയിൽ വച്ചുണ്ടായ സ്വപ്നത്തെപ്പററിയും അനന്തരം കുടുംബത്തിലുണ്ടായ മാററത്തെപ്പററിയും സുഭിക്ഷതയെപ്പററിയും പരമ്പരയാ കേട്ടറിഞ്ഞ ബാലൻ ഉപനയനാനന്തരം ഈ മം

ഗളങ്ങൾക്കെല്ലാം ഹേതുഭൂതനായ ശ്രീ രഘുവീരനെ സ്വകരങ്ങൾകൊണ്ടു പൂജിക്കാമെന്നറിഞ്ഞു് ആനന്ദപൂർണ്ണനായി. ഭഗവത്പ്രസാദം കാംക്ഷിച്ചുകൊണ്ടു് ശ്രദ്ധഭക്തിയോടുകൂടി നിത്യപൂജ നടത്തുവാൻ തുടങ്ങി. ഈ മാർഗ്ഗത്തിലുള്ള പുരോഗതിയുടെ അടയാളമായി തദ്ഭാവഭാവിതനായ ബാലൻ സവികല്പസമാധിയും ആദ്ധ്യാത്മികദർശനങ്ങളും അനുഭവിക്കാൻ തുടങ്ങി. ശിവരാത്രിദിവസം പകൽ ഉപവസിച്ചു് രാത്രി ശിവപൂജക്ക ഗദാധരൻ സന്നദ്ധനായി. തന്റെ സ്നേഹിതൻ ഗയാവിഷ്ണുവും മററു ചില സമവയസ്കരും ഉപവാസം ചെയ്തു് സീതാനാഥപൈനിന്റെ വീട്ടിൽ വെച്ചു നടത്തപ്പെട്ട ശിവനെപ്പററിയുള്ള നാടകം കണ്ടു് രാത്രി ജാഗരണം ചെയ്യാൻ ഉറച്ചു. പ്രഥമയാമത്തിലെ പൂജകഴിഞ്ഞു് ഗദാധരൻ ശിവധ്യാനത്തിൽ മഗ്നനായി. ആ സമയം കൂട്ടുകാർ അടുത്തു വന്നു് പൈനിന്റെ വീട്ടിൽ നാടകത്തിനു് ശിവന്റെ വേഷം എടുക്കണമെന്നും എന്തെങ്കിലും സംസാരിക്കണമെന്നും ഗദാധരനോടപേക്ഷിച്ചു. ഇതിനു കാരണം ആ വേഷം ഏററിരുന്നയാൾ സുഖക്കേടുമൂലം വരാതിരുന്നതായിരുന്നു. തന്റെ പൂജക്കു് അതൊരു വിഘ്നമാകുമെന്നു് ഗദാധരൻ പറഞ്ഞെങ്കിലും ശിവനായി നടിക്കുന്നയാൾ ശിവധ്യാനത്തിൽ മുഴുകുന്നതുകൊണ്ടു് അതു പൂജക്ക സമമാകുമെന്നും പലരേയും ആശാഭംഗപ്പെടുത്തുന്നതു ശരിയല്ലെന്നും നാടകം നിറുത്തിയാൽ പലരുടെയും ജാഗരണത്തിനു് അതു തടവായിത്തീരുമെന്നും വാദിച്ചു് ഗദാധരനെ അവർ വശപ്പെടുത്തി. ജടാധാരിയായി ഭസ്മം ധരിച്ചു രുദ്രാക്ഷവുമായി ശിവവേഷത്തിൽ രംഗത്തുവന്നു് ഗദാധരൻ ശിവഭാവഭാവിതനായി ബാഹ്യപ്രജ്ഞ വിട്ടു് വളരെ നേരം ഇളകാതെയിരുന്നു. ആ കാലഘട്ടത്തിൽ ഈ വിധമുള്ള ഭാവസമാധി അടിക്കടി ഗംഗാധരനിൽ പ്രത്യക്ഷമാകുകയും ചില സമയം ആ അവസ്ഥയിൽ ഒരു നിർജ്ജീവപ്രതിമപോലെ ഗദാധരൻ കാണപ്പെടുകയും ചെയ്തു. ഒരു ദിവ്യാനന്ദം അനുഭവവിഷയമായെന്നല്ലാതെ മറെറാരു തോന്നലും അദ്ദേഹത്തിനു് ഇതിൽനിന്നുമുണ്ടായില്ല. ഇതൊന്നുംകൊണ്ടു് ആരോഗ്യത്തിനു് യാതൊരു കുറവുമില്ലെന്നും പ്രവൃത്തിസാമർത്ഥ്യം വർദ്ധിച്ചതല്ലാതെ കുറയുന്നില്ലെന്നും കണ്ടു് അമ്മക്കുണ്ടായ ആശങ്കയെല്ലാം നീങ്ങി. ഈ അവസ്ഥകൾ തനിക്കു സ്വാധീനമായിത്തീർന്നതല്ലാതെ പാരവശ്യമുണ്ടാക്കിയില്ല. എന്നു മാത്രമല്ല ഗ്രാമത്തിലുള്ള ശിവഭക്തന്മാരോടും വിഷ്ണുഭക്തന്മാരോടും മററുതരത്തിലുള്ള ഉപാസകന്മാരോടും ഒന്നുചേർന്നു് ഉത്സവങ്ങളിൽ പങ്കെടുക്കുന്നതിനുമദ്ദേഹത്തിനു സന്തോഷമേ ഉണ്ടായുള്ളു.

ഇതൊക്കെയായിട്ടും ഗദാധരന്റെ വിദ്യാഭ്യാസം പുരോഗമിച്ചില്ല. പുസ്തകപാണ്ഡിത്യത്തിൽ പ്രഖ്യാതരായ പണ്ഡിതന്മാരും ഭട്ടാചാര്യന്മാരും ലൌകികഭോഗങ്ങളെ മാത്രമെ ജീവിതത്തിൽ പ്രതീക്ഷിച്ചുള്ളു എന്നു കണ്ടു് ആ വിധമായ ഉത്കർഷം വേണ്ടെന്നു ഗദാധരനു നേരത്തെ തോന്നി. അതേസമയം ധർമ്മനിഷ്ഠനും സത്യസന്ധനും ഭഗവദ്ഭക്തനും ലോകവിരക്തനുമായ തന്റെ അച്ഛനെപ്പററിയുള്ള സ്മരണ സാധാരണ പണ്ഡിതന്മാരിൽനിന്നും അത്യന്തഭിന്നമായ ഒരു ആദർശം അദ്ദേഹത്തിന്റെ മനസ്സിൽ ഉദിപ്പിച്ചു. ഗദാധരന്റെ മാനദണ്ഡം ബുദ്ധിമാന്മാരായ ഇതരബാലകന്മാരുടേതിൽ നിന്നും ഇങ്ങിനെ വിഭിന്നമായിത്തീർന്നു. ഒരു പിഞ്ചുബാലനിൽ പന്ത്രണ്ടുവയസ്സായപ്പോഴേക്കും ഈവിധമുള്ള വിവേകവും വൈരാഗ്യവും സാദ്ധ്യമായതുതന്നെയാണു് അദ്ദേഹത്തിന്റെ ഭാവിമഹത്വത്തിന്റെ മുൻകുറി. എഴുത്തുപള്ളിയിൽനിന്നും എഴുതാനും വായിക്കാനും പഠിച്ചശേഷം രാമായണം മഹാഭാരതം തുടങ്ങിയ ഗ്രന്ഥങ്ങൾ മധുരസ്വരത്തിൽ ഭക്തിപൂർവ്വം വായിക്കുവാനുള്ള ശക്തി ഗദാധരനുണ്ടായി. പ്രഹ്ളാദചരിത്രം ധ്രുവചരിത്രം തുടങ്ങിയ കഥാനകങ്ങൾ ഗദാധരന്റെ മുഖത്തുനിന്നും കേൾക്കുന്നതിൽ അടുത്ത വീടുകളിലുള്ള സ്ത്രീപുരുഷന്മാർക്കും ഗ്രാമീണർക്കും വലിയ താത്പര്യവും സന്തോഷവുമുണ്ടായിരുന്നു. ദേവന്മാരെപ്പററിയും ദേവിയുടെ ആവിർഭാവങ്ങളെപ്പററിയും ആ പ്രദേശത്തു നടപ്പിലുണ്ടായിരുന്ന പാട്ടുകൾ കേട്ടയുടൻ അതേപടി ധരിക്കുന്നതിനും സൌകര്യം വന്നപ്പോൾ പകർത്തിവെക്കുന്നതിനും ഗദാധരൻ നിപുണനായിരുന്നു. ഗദാധരന്റെ കയ്യട

യിൽ പകർത്തിയിട്ടുള്ള ചില ഗീതകൃതികൾ ഇപ്പോഴും സംരക്ഷിച്ചിട്ടുണ്ട്. കണക്കുകൂട്ടുന്നതിലും ഗദാധരൻ കുറെ സാമർത്ഥ്യം സമ്പാദിക്കാതിരുന്നില്ല. പത്തുവയസ്സായപ്പോൾ ഗുണനപ്പട്ടികയും ഭൂമാനവും മററും വശപ്പെടുത്തിയിരുന്നു. പിന്നോക്കമായിരുന്ന വിഷയത്തിൽ ആരും തന്നെ ബാലകനെ നിർബ്ബന്ധിച്ചില്ല. ഗദാധരനു പന്ത്രണ്ടുവയസ്സായപ്പോൾ നടുവിലത്തെ ജ്യേഷ്ഠനായ ഇരുപത്തിരണ്ടു വയസ്സുള്ള രാമേശ്വരന്റെയും ഒൻപതു വയസ്സുചെന്ന കനിഷ്ഠയായ സർവ്വമംഗളയുടെയും വിവാഹം ആലോചിക്കപ്പെട്ടു. രണ്ടു കുടുംബത്തിലെ സഹോദരീസഹോദരന്മാരുടെ അന്യോന്യവിവാഹമായിരുന്നതിനാൽ സ്ത്രീധനമുണ്ടാകുന്ന ബദ്ധപ്പാട് അവർക്കുണ്ടായില്ല

ഈ സന്ദർഭത്തിൽ അതുവരെയും പ്രസവിക്കാതിരുന്ന രാമകുമാരന്റെ ഭാര്യ ഗർഭിണിയായി. ഗർഭിണിയായാൽ ആ സ്ത്രീ മരിച്ചുപോകുമെന്ന് എങ്ങിനെയോ അവർക്കൊരു ധാരണയുണ്ടായി. ഗർഭിണിയായ ഭാര്യയിൽ പല മാററങ്ങൾ കാണുവാൻ തുടങ്ങുകയും ചെയ്തു. പ്രതിദിനം കുടുംബദേവതയായ ശ്രീരഘുവീരന്റെയും ശീതളാദേവിയുടേയും രാമേശ്വരശിവന്റെയും പൂജ നടത്തിവന്നു. ആരോഗ്യമുള്ളവരും ഉപനയനം കഴിച്ചവരും ആരുംതന്നെ കുലദേവതയുടെ പൂജ കഴിക്കുന്നതിനു മുമ്പായി ജലപാനം കഴിക്കുക പതിവില്ലാത്ത ആ വീട്ടിൽ രാമകുമാരന്റെ ഭാര്യ കീഴ്വഴക്കത്തിനു വിരുദ്ധമായി പൂജക്കുമുമ്പ് ആഹാരം കഴിക്കാൻ തുടങ്ങി. അതേപ്പററി അവർ ശണ്ഠയുണ്ടാക്കുവാനും മടിച്ചില്ല. 1849–ൽ രാമകുമാരന്റെ ഭാര്യ പ്രസവിക്കുകയും സൂതിഗൃഹത്തിൽവെച്ചുതന്നെ മരിക്കുകയും ചെയ്തു. നിർദ്ധനതയും ഭാര്യാവിയോഗവും രാമകുമാരനെ വല്ലാതെ അലട്ടി.

സ്വാമി വിമലാനന്ദ.

# പ്രശ്നോത്തരമാലികാ

(121–ാംപേജിൽനിന്നും തുടർച്ച)

41 കുത്ര വിഷം ദുഷ്ടജനേ കിമിഹാശൗചം ഭവേദൃണം നൃണാമ്
കിമഭയമിഹ വൈരാഗ്യം ഭയമപികിം വിത്തമേവ സർവ്വേഷാമ്.

അധികമാംവിഷമെങ്ങോ=ദുർജ്ജനത്തിൽ; മനുഷ്യരിൽ
അഴുക്കെന്തോ = വീട്ടിടാത്ത കടപ്പാടത്രേ.
അഖിലർക്കും ഭയമേകും വസ്തുവെന്തേ ധനംതന്നെ;
അഭയമെന്നെണ്ണുവാനെന്തുണ്ട്=വൈരാഗ്യം.

42 കാ ദുർല്ലഭാ നരാണാം ഹരിഭക്തിഃ പാതകം ച കിം ഹിംസാ
കോ ഹി ഭഗവത്പ്രിയഃ സ്യാദ്യോഽന്യം നോദ്വേജയേദനുദ്വിഗ്നഃ

ഏവനും ദുർലഭമായ തെന്തുവാൻ=വിഷ്ണുവിൽ ഭക്തി
ഏതിലും മികച്ച പാപമെന്ത്=ഹിംസിക്കൽ.
ഭഗവാനേററവും പ്രിയനേവനാമോ=മനഃക്ഷോഭം
ഭവിക്കാത്തോൻ, ക്ഷോഭമന്യർക്കിയററിടാത്തോൻ.

43 കസ്മാത് സിദ്ധിസ്തപസോ ബുദ്ധിഃ ക്വനു ഭൂസുരേ കുതോ ബുദ്ധിഃ
വൃദ്ധോപസേവയാ കേ വൃദ്ധാ യേ ധർമ്മതത്ത്വജ്ഞാഃ.
സിദ്ധിയുണ്ടാവതിനെന്തു ചെയ്യണം=തപസ്സുതന്നെ
സീമയററബുദ്ധിയാരിൽ=ഭൂസുരന്മാരിൽ;
എന്തു ചെയ്താൽ ബുദ്ധിയുണ്ടാം=വൃദ്ധരെസ്സേവിക്ക നിത്യം;
ഏതുതരം വൃദ്ധരാവോ=ധർമ്മതത്ത്വജ്ഞർ.

44 സംഭാവിതസ്യ മരണാദധികം കിം ദുര്യശോ ഭവതി
ലോകേ സുഖീ ഭവേത് കോ ധനവാൻ ധനമപി ച കിം യത
ശ്ചേഷ്ടമ്
മാനിതനാം മനുഷ്യനു മരണത്തെക്കാളു മേററം
മാലിയററീടുന്നതെന്തോ=കീർത്തിമാലിന്യം.
ധരണിയിൽ സുഖമാർക്കോ=ധനമുള്ളവനു തന്നെ;
ധനമേതാം=ണിഷ്ടസുഖം നൽകിടും വസ്തു.

45 സർവ്വസുഖാനാം ബീജം കിം പുണ്യം ദുഃഖമപി കുതഃ പാപാത്
കസ്യൈശ്വര്യം യഃ കില ശങ്കരമാരാധയേദ് ഭക്ത്യാ
ദുർല്ലഭസുഖങ്ങൾപോലും നൽകിടുന്നതെന്തു്=പുണ്യം;
ദുഃഖമെല്ലാമുളവാകാൻ മൂലമോ=പാപം.
ശങ്കവിട്ടൈശ്വര്യമെല്ലാമേവനിൽ വന്നൊരുമിപ്പൂ=
ശങ്കരനെ ഭക്തിപൂർവ്വം ഭജിപ്പവങ്കൽ.

46 കോ വർദ്ധതേ വിനീതഃ കോ വാ ഹീയേത യോ ദൃപ്തഃ
കോ ന പ്രത്യേതവ്യോ ബ്രൂതേ യശ്ചാനൃതം ശശ്വത്.
അനുദിനമഭിവൃദ്ധിപ്പെടുന്നതാർ=വിനയവാൻ;
അടിക്കടി നശിപ്പതാ=രഹങ്കരിപ്പോൻ
ഏതവനെക്കിനാവിലും വിശ്വസിക്കാൻ നിവൃത്തിയി=
ല്ലെപ്പോഴും കളവുമാത്രം പറയുവോനെ.

47 കുത്രാനൃതേഽപ്യപാപം യച്ചോക്തം ധർമ്മരക്ഷാർത്ഥമ്
കോ ധർമ്മോഽഭിമതോ യഃ ശിഷ്ടാനാം നിജകുലീനാനാമ്.
അസത്യമുച്ചരിച്ചാലും പാപമുണ്ടാകാത്തതെപ്പോൾ=
ആത്മധർമ്മം പുലർത്തുവാനുരച്ചിടുമ്പോൾ;

ഉചിതമാം ധർമ്മമായിപ്പരിഗണിക്കേണ്ടതേതാ=
ണുത്തമരാം പൂർവ്വികന്മാർ ചരിച്ചധർമ്മം.

48 സാധുബലം കിം ദൈവം കഃ സാധുഃ സർവ്വദാ തുഷ്ടഃ
ദൈവം കിം യത്സുകൃതം കഃ സുകൃതീ ശ്ലാഘ്യതേ ച യഃ സദ്ഭിഃ.
സാധുവാരാ=ണെപ്പൊഴുതും സന്തുഷ്ടനായിരിപ്പവൻ;
സാധുവിനുബലമെന്താ=ണോർക്കിൽ ദൈവം;
സൂക്ഷ്മതത്ത്വം വിചാരിച്ചാൽ ദൈവമെന്തേ=സുകൃതം താൻ;
സുകൃതിയാർ=നല്ലവരാൽ പുകഴ്ത്തപ്പെട്ടോൻ.

49 ഗൃഹമേധിനശ്ച മിത്രം കിം ഭാര്യാ കോ ഗൃഹീ ച യോ യജതേ
കോ യജ്ഞോ യഃ ശ്രുത്യാ വിഹിതഃ ശ്രേയസ്കരോ നൃണാം.
ഗൃഹസ്ഥനാം മനുഷ്യന്റെ മിത്രമാരോ=തത്കളത്രം;
ഗൃഹമേധിയാകുവതാർ=യജ്ഞകർത്താവാം;
ശ്രേഷ്ഠമായ യജ്ഞമേതോ=മറകളിൽ മനുജർക്കു
ശ്രേയസ്കരമാകുംവിധം വിധിച്ചതുതാൻ.

50 കസ്യ ക്രിയാ ഹി സഫലാ യഃ പുനരാചാരവാഞ് ശിഷ്ടഃ
കഃ ശിഷ്ടോ യോ വേദപ്രമാണവാൻ കോ ഹതഃ ക്രിയാഭ്രഷ്ടഃ.
ആരുചെയ്യും ക്രിയയാവോ തികച്ചും സഫലമാവ=
താചാരത്തിൽ നിഷ്ഠയേറും ശിഷ്ടനാം മർത്യൻ;
ആരു ശിഷ്ടൻ=വേദവാക്യം പ്രമാണമായ് കരുതുവോൻ;
ആർ വഷളൻ=വിലക്കിയതാചരിപ്പവൻ.

51 കോ ധന്യഃ സംന്യാസീ കോ മാന്യഃ പണ്ഡിതഃ സാധുഃ
കഃ സേവ്യോ യോ ദാതാ കോ ദാതാ യോഽർത്ഥിതൃപ്തിമാതനുതേ.
ആരു ധന്യൻ=സകലതുംവെടിഞ്ഞു സംന്യസിച്ചവൻ;
ആരുമാന്യൻ=സദാചാരതത്പരൻ വിദ്വാൻ
ആശ്രയിക്കവേണ്ടതാരെ=യറിഞ്ഞു നൽകീടുന്നോനെ;
ആരുദാതാ=വർത്ഥികളെത്തൃപ്തരാക്കുന്നോൻ.

52 കിം ഭാഗ്യം ദേഹവതാമാരോഗ്യം കഃ ഫലീ കൃഷികൃത്
കസ്യ ന പാപം ജപതഃ കഃ പൂർണ്ണോ യഃ പ്രജാവാൻസ്യാത്.

ഏതുതരം ജീവികൾക്കെന്തുഭാഗ്യ=മാരോഗ്യം താൻ.
ഏവനാവോ ഫലമുള്ളോൻ=കൃഷിചെയ്യുന്നോൻ
പാപമില്ലാത്തവനാരോ ഹരിനാമം ജപിപ്പവൻ
പരിപൂർണ്ണനായതാരോ=പുത്രനുള്ളവൻ.

53 കിം ദുഷ്കരം നരാണാം യന്മനസോ നിഗ്രഹഃ സതതമ്
കോ ബ്രഹ്മചര്യ്യവാൻ സ്യാദ് യശ്ചാസ്ഖലിതോർധ്വരേതസ്കഃ

ഏററവും വിഷമമായ കാര്യ്യമെന്തേ സകലർക്കും=
എപ്പോഴുംതൻ മനസ്സിനെയടക്കിനിർത്തൽ.
ശുദ്ധനായ ബ്രഹ്മചാരിയെന്നരപ്പതാരെയാവോ=
ശുക്ലബിന്ദുവൊരിക്കലും സ്ഖലിച്ചിടാത്തോൻ.

54 കാ ച പരദേവതോക്താ ചിച്ഛക്തിഃ കോ ജഗദ്ഭർത്താ
സൂര്യ്യഃ സർവ്വേഷാം കോ ജീവനഹേതുഃ സ പർജ്ജന്യഃ.

ഉരപൊങ്ങുമേകപരദേവതയാർ=ചരാശക്തി,
ഉലകെല്ലാം ഭരിക്കുവതാരുവാൻ=സൂര്യ്യൻ.
ഈയുലകിലുള്ള സർവ്വപ്രാണികൾക്കും ജീവനത്തി-
ന്നിടനൽകുമടിസ്ഥാനഹേതുവോ=മേഘം.

55 കഃ ശൂരോ യോ ഭീതത്രാതാ ത്രാതാ ച കഃ സ ഗുരുഃ
കോ ഹി ജഗദ്ഗുരുരുക്തഃ ശംഭുർ ജ്ഞാനം കുതഃ ശിവാദേവ.

ആരു ശൂരൻ=ഭയപ്പാടിൽനിന്നു രക്ഷകൊടുപ്പവൻ
ആരെവർക്കും ത്രാതാവായോ=നാ ഗുരുനാഥൻ.
ഉലകുകൾക്കാകെ ഗുരുവായതാരോ=നീലകണ്ഠൻ
ഉറവിടമറിവിനാ=രതും ശിവൻതാൻ.

56 മുക്തിം ലഭേത കസ്മാദ് മുകുന്ദഭക്തേർ മുകുന്ദഃ കഃ
യസ്താരയേദവിദ്യാം കാ ചാവിദ്യാ യദാത്മനോഽസ്ഫൂർത്തിഃ.

മുക്തിപദം കൈവരുവതേതുകൊണ്ടെന്നരുളേണം=
മുകുന്ദനിൽ ഭക്തിമൂലം; മുകുന്ദനാരോ=
അവിദ്യയിൽനിന്നും കരയ്ക്കണച്ചിടുന്നവനത്രേ;
അവിദ്യയേ=താത്മശക്തി മറവിപ്പതാം.

57 കസ്യ ന ശോകോ യ സ്യാദക്രോധഃ കിം സുഖം തുഷ്ടിഃ
കോ രാജാ രഞ്ജനകൃത് കശ്ച ശ്വാ നീചസേവകോ യഃ സ്യാത്.

ശോകമില്ലാത്തവനാരോ=കോപമില്ലാത്തവൻതന്നെ;
ശോഭനമാം സുഖമെന്തേ=മനസ്സിൽ തുഷ്ടി.
ആരുരാജാ=വഖിലക്കും രഞ്ജകനായ് ഭരിപ്പവൻ;
ആരുവാൻ ശുനകൻ=നീചസേവ ചെയ്യുവോൻ.

58 കോ മായീ പരമേശഃ ക ഇന്ദ്രജാലായതേ പ്രപഞ്ചോऽയമ്
കഃ സ്വപ്നനിഭോ ജാഗ്രദ്വ്യവഹാരഃ സത്യമപി ച കിം ബ്രഹ്മ.

ഇന്ദ്രജാലക്കളിക്കാരനാരുവാൻ=പരമശിവൻ;
ഇന്ദ്രജാലക്കരുവേ=തീപ്രപഞ്ചം തന്നെ.
നിനയ്ക്കുകിൽ സ്വപ്നതുല്യമെന്തുണർവിൻ ചലനങ്ങൾ
നിത്യസത്യമായതെന്തേ=പരബ്രഹ്മം താൻ.

59 കിം മിഥ്യാ യദ്വിദ്യാനാശ്യം തുച്ഛം തു ശശവിഷാണാദി
കാ ചാനിർവചനീയാ മായാ കിം കല്പിതം ദ്വൈതം.

മിഥ്യയേതോ=വിദ്യകൊണ്ടുനശിപ്പിപ്പാൻ പററിയതാം,
മുയൽക്കൊമ്പു മുതലായതസംഭവ്യവും.
നിർവ്വചിക്കാൻ വിഷമമായുള്ളതെന്താ=ണതുമായ
നിനവിൽകണ്ടുറപ്പിച്ചതെന്തുവാൻ=ദ്വൈതം.

60 കിം പാരമാർത്ഥികം സ്യാദദ്വൈതം ചാജ്ഞതാ കുതോऽനാദിഃ
വപുഷശ്ച പോഷകം കിം പ്രാരബ്ധം ചാന്നദായി കിം ചായുഃ.

ഏതു പരമാർത്ഥതത്ത്വം=തികച്ചുമദ്വൈതം തന്നെ
ഏവിടുന്നജ്ഞത=യതിന്നാദിയില്ലല്ലോ.
ഉടലിനെവളർത്തുവതെന്ത്=നിജപ്രാരബ്ധംതാൻ
ഉദരത്തിനന്നമേകീടുന്ന=തായുസ്സും

61 കോ ബ്രാഹ്മണൈരുപാസ്യോ ഗായത്ര്യർകാഗ്നിഗോചരഃ ശംഭുഃ
ഗായത്ര്യാമാദിത്യേ ചാഗ്നൗ ശംഭൗ ച കിം നു തത്ത്വമ്.

അന്തണരാൽ സേവ്യനാരോ=ഗായത്രിയി,ലാദിത്യനിൽ,
അഗ്നിയിലും ഗോചരനായ് വിളങ്ങും ശംഭു.

അവയിൽ മൂന്നിലുംപിന്നെ ശംഭുവിലുമൊരുപോലെ
അധിവസിക്കുന്നതെന്തോ=പരമതത്ത്വം.

62 പ്രത്യക്ഷദേവതാ കാ മാതാ പൂജ്യോ ഗുരുശ്ച കസ്താതഃ
കഃ സർവ്വദേവതാത്മാ വിദ്യാകർമ്മാന്വിതോ വിപ്രഃ
ആരുവാൻ പ്രത്യക്ഷയായദേവത=പെററമ്മതന്നെ
ആരുഗുരുക്കളിൽ പൂജ്യൻ തർക്കമി,ല്ലച്ഛൻ.
ആരഖിലദേവതാത്മാവായമഹാൻ=വിദ്യയെല്ലാ-
മഭ്യസിച്ച കർമ്മനിഷ്ഠനായ ഭൂദേവൻ.

63 കശ്ച കുലക്ഷയഹേതുഃ സംതാപഃ സജ്ജനേഷു യോഽകാരി
കേഷാമമോഘവചനം യേച പുനഃ സത്യമൌനശമശീലാഃ
ആകെവംശം നശിപ്പിക്കും ഹേതുവെന്തേ=നല്ലവർ ത-
ന്നന്തരംഗം ചുട്ടും മട്ടിൽ ചേർത്ത സന്താപം
ആരരുളും മൊഴി പാഴായ്തീരുകില്ലാ=മനസ്സിനെ-
യടക്കിസ്സത്യസന്ധരായ് വേണ്ടതു ചൊൽവോർ.

64 കിം ജന്മ വിഷയസംഗഃ കിമുത്തരം ജന്മ പുത്രഃ സ്യാത്
കോഽപരിഹാര്യോ മൃത്യുഃ കുത്രപദം വിന്യസേച്ച ദൃക്പൂതേ.
ജന്മമെന്തേ=വിഷയസുഖങ്ങളിൽ മുഴുകൽ; പുന-
ർജ്ജന്മമെന്നു പറവതെ=ന്തൌരസപുത്രൻ
കാണിപോലുമൊഴിവാക്കാനരുതാത്തതെന്ത്=മൃത്യു
കാലെവിട്ടൂന്നണം=നോക്കി ശുദ്ധമാംദിക്കിൽ.

65 പാത്രം കിമന്നദാനേ ക്ഷുധിതം കോഽർച്ച്യോ ഹി ഭഗവദവതാരഃ
കശ്ച ഭഗവാന്മഹേശഃ ശംകരനാരായണാത്മൈകഃ
അന്നദാനംചെയ്തിടേണ്ടതാർക്ക്=വിശന്നുവന്നു താൻ
അർച്ചനീയനാർ=ഭഗവാൻ തന്നവതാരം;
ശങ്കയുള്ളിൽ വളരുന്നു, ഭഗവാനാർ=അച്യുതനും
ശങ്കരനുമായ്‌വിളങ്ങും മഹേശനേകൻ.

66 ഫലമപി ഭഗവദ്ഭക്തേഃ കിം തല്ലോകസ്വരൂപസാക്ഷാത്ത്വം
മോക്ഷശ്ച കോ ഹ്യവിദ്യാസ്തമയഃ കഃ സർവ്വവേദഭൂരഥചോം.

ഭഗവദ്ഭക്തിതൻ ഫലമെന്ത്=ഭഗവാന്റെ ലോകം
ഭഗവാന്റെ തിരുമെയ്യും ശരിക്കു കാണാം.
സാക്ഷാൽമോക്ഷമെന്നതെന്താ=ണവിദ്യവിട്ടൊഴിയൽ താൻ
സർവ്വവേദസാരമെന്തേ=പൂർണ്ണമോംകാരം.

67 ഇത്യേഷാ കണ്ഠസ്ഥാ പ്രശ്നോത്തരരത്നമാലികാ യേഷാം
തേ മുക്താഭരണാ ഇവ വിമലാശ്ചാഭാന്തി സത്സമാജേഷു.

കരുതിക്കോർത്തിട്ടതൊരീ പ്രശ്നോത്തരരത്നമാല
കണ്ഠത്തിങ്കൽ ധരിപ്പവർ വിമലന്മാരായ്
വിലപ്പെട്ടമാഭരണമണിഞ്ഞവരെന്നപോലെ
വിളങ്ങിടും സജ്ജനങ്ങൾ തൻ സഭയിങ്കൽ.

(വിവർത്തകൻ പി. ചന്ദ്രശേഖരവാര്യർ, അണ്ണല്ലൂർ.)

## അച്ചടക്കം അല്ലെങ്കിൽ വ്യവസ്ഥിതി.

ഇംഗ്ലീഷിലുള്ള 'ഡിസിപ്ലിൻ' എന്ന പദത്തിന് അച്ചടക്കമെന്നോ വ്യവസ്ഥിതിയെന്നോ വിനയമെന്നോ സുശിക്ഷിതത്വമെന്നോ മലയാളത്തിൽ വിവർത്തനം ചെയ്യേണ്ടിയിരിക്കുന്നു ഇന്ന് സർവ്വത്ര സമാലോചനക്ക് വിഷയമാക്കിയിട്ടുള്ള ഒരുസംഗതിയാണ് അച്ചടക്കം. ജനസമൂഹത്തിൽ ഗണ്യമായ അഭിപ്രായം പ്രകാശിപ്പിക്കുന്നതിന് അർഹതയുള്ള രാഷ്ട്രീയനേതാക്കന്മാരും അദ്ധ്യാപകരും ഭരണാധികാരികളും സമൂഹചിന്തകന്മാരും ഈ പദം അടിക്കടി ഉപയോഗിക്കാറുണ്ട്. അച്ചടക്കം എന്ന ഭാവനയുടെ മഹത്തായവ്യാപ്തി ആലോചിക്കുമ്പോൾ ചരിത്രദൃഷ്ടിയിൽ അതിന്റെ പ്രാധാന്യം ആദ്യമായി പരിശോധിക്കേണ്ടിയിരിക്കുന്നു. ഈ പദം ഉൾക്കൊള്ളുന്ന അർത്ഥത്തിന് ഒരു ദീർഘചരിത്രമുണ്ട്. പല ലക്ഷ്യാർത്ഥങ്ങളും മുഖ്യാർത്ഥവുമായി കൂടിച്ചേരുന്നതിനും സംഗതി വന്നിട്ടുണ്ട്. 1382-ൽ പഴമൊഴികൾ ഇംഗ്ലീഷിലേക്കു തർജ്ജമ ചെയ്ത വൈക്ലിഫ് ആണ് ആദ്യമായി 'ഡിസിപ്ലിൻ' എന്നപദം ഇംഗ്ലീഷുഭാഷയിൽ പ്രയോഗിച്ചത്. "ദൈവത്തിന്റെയും മനുഷ്യന്റെയും മുമ്പിൽ അനുഗ്രഹവും നല്ല 'ഡിസിപ്ലിനും' നിശ്ചയമായും നീ കാണും." എന്നാണ് അദ്ദേഹത്തിന്റെ വാചകം. 1548-ൽ ഈറ്റൺ വിദ്യാലയത്തിന്റെ സ്ഥാപനം സംബന്ധിച്ചുള്ള ഒരു വിവരണത്തിൽ ഈ വിധം കാണുന്നു. "ആദ്യമായി അദ്ദേഹം വിദ്യാർത്ഥിബാലകന്മാർക്കു 'ഡിസിപ്ലിൻ' ഉണ്ടാകുമെന്നുള്ള ഉദാത്തമായ പ്രത്യാശയോടുകൂടിയാണ് ഈ വിദ്യാശാല ഈറ്റണിൽ സ്ഥാപിച്ചത്. ഈ ഉദ്ധരണങ്ങളിൽനിന്നും വ്യക്തമാകുന്നത് 'ഡിസിപ്ലിൻ' എന്ന പദത്തിന്റെ ആദ്യത്തെ അർത്ഥം ആകർഷണീയമായ 'അനുഗ്രഹം' എന്ന പദത്തോട് അടുപ്പിച്ചു പ്രസ്താവിക്കാൻ അർഹമായ ഒന്നായിരുന്നു എന്നും അറിഞ്ഞു സ്വായത്തമാക്കേണ്ട ഒരു അഭിലഷണീയമായ സംഗതിയാണെന്നും ആണ്. കൈപ്പൻ മരുന്നുപോലെ അടിച്ചു കുടിപ്പിക്കേണ്ട ഒന്നല്ല അച്ചടക്കം അല്ലെങ്കിൽ ഡിസിപ്ലിൻ എന്ന് ഇതിൽനിന്നും വ്യക്തമാകുന്നു.

ഡിസിപ്ലിൻ എന്ന പദത്തിന് നിഘണ്ടുവിൽ ആറർത്ഥങ്ങൾ കാണുന്നുണ്ട്. വിദ്യാർത്ഥികൾക്കു ശി

ഷ്യന്മാർക്കും അറിവും പരിശീലനവും നൽകുക എന്നാണ് ഒന്നാമത്തെ അർത്ഥം. ഒരു വിദ്യാഭ്യാസശാഖയെന്നോ വിദ്യാഭ്യാസമെന്നോ ആണ് രണ്ടാമത്തെ അർത്ഥം. മൂന്നാമത്തെ അർത്ഥമിതാണ്. വിദ്യാർത്ഥികളെ യുക്തമായ ആചരണത്തിനും പ്രവൃത്തിക്കും യോഗ്യതയുള്ളവരാക്കിത്തീർക്കുന്നതിനുവേണ്ടി പരിശീലിപ്പിക്കുക അഥവാ വിദ്യാർത്ഥികളെയും മററു വിധേയരേയും യുക്തമായ ആചാരമുള്ളവരും പ്രവൃത്തിയുള്ളവരുമായി തീരത്തക്കവണ്ണം ക്രമപ്രകാരം വേണ്ടവിധത്തിൽ പഴക്കിയെടുക്കുക. മുറപ്രകാരമുള്ള പെരുമാററവും പ്രവൃത്തിയും ഈ പരിശീലനത്തിൻെറ ഫലമായി സിദ്ധിക്കുമ്പോൾ ആ അവസ്ഥയെ നാലാമത്തെ അർത്ഥം കുറിക്കുന്നു. വിദ്യാർത്ഥികളുടെ ഇടയിൽ നിരന്തരം പാലിക്കുന്ന ക്രമപ്രകാരമുള്ള ആചരണമെന്നാണ് അഞ്ചാമത്തെ അർത്ഥം. ആറാമത്തെ അർത്ഥം തിരുത്തുക, ശാസിക്കുക, തെററു ശരിപ്പെടുത്താൻ വേണ്ടി ശിക്ഷിക്കുക എന്നാണ്. ഈ അർത്ഥവികാസത്തിൻെറ ആരോഹണക്രമത്തിലുള്ള മാററങ്ങൾ സൂക്ഷിച്ചു ഗ്രഹിക്കേണ്ടതാണ്. രണ്ടാമതായി പറഞ്ഞ അർത്ഥം മുതൽ ശിഷ്യൻ അല്ലെങ്കിൽ വിദ്യാർത്ഥി എന്ന പദത്തിനു സ്ഥാനമില്ല. അവിടെ വിദ്യാർത്ഥിയേക്കാൾ പ്രാധാന്യം പരിശീലിപ്പിക്കപ്പെടുന്ന വിഷയത്തിനാണ്. മൂന്നാമത്തെ അർത്ഥത്തിൽ പരിശീലനം ലഭിക്കേണ്ടവർ പിന്നേയും പ്രത്യക്ഷമാകുന്നു, ശിഷ്യനെന്ന നിലയിലല്ല വിധേയനായ വിദ്യാർത്ഥി എന്ന നിലയിൽ. അച്ചടക്കം പരിശീലനത്തിൻെറ ഫലമാണെന്നു് നാലാമത്തെ അർത്ഥത്തിൽനിന്നും വ്യക്തമാകുന്നു. അഞ്ചാമത്തെ അർത്ഥത്തിൽ സ്വയം വരിക്കുന്ന ശിഷ്യത്വമാകട്ടെ വിദ്യാർത്ഥികളുടെ പരിശീലനമെന്ന ഭാവനയാകട്ടെ കാണുന്നില്ല. അവയ്ക്കു പകരം പാരമ്പര്യക്രമത്തിലുള്ള പരിശീലനംകൊണ്ടു സന്നദ്ധത വന്നിട്ടുള്ള ഒരു സമൂഹമെന്ന ഭാവനയാണ് കാണുന്നതു്. പരിശീലനം നൽകുന്നവരുടെ വ്യക്തിത്വംകൊണ്ടു് അച്ചടക്കം നിലനിറുത്താൻ സാധിക്കാതെ പോകുമ്പോൾ ചതുർത്ഥോപായം മാത്രമേ ബാക്കിയുള്ളു. അതുകൊണ്ടാണ് ആറാമത്തെ അർത്ഥത്തിൽ ദണ്ഡപ്രയോഗം അടുത്തതായി വിധിക്കുന്നതു്. അച്ചടക്കം എന്ന പദത്തിനു് ഇപ്പോൾ നാം പൊതുവിൽ ഗ്രഹിക്കുന്ന അർത്ഥം പരിശീലനത്തിൽനിന്നു സിദ്ധിച്ച മുറപ്രകാരമുള്ള പെരുമാററമെന്നാണ്. നിഘണ്ടുവിലെ നാലാമത്തെയും അഞ്ചാമത്തെയും ആറാമത്തെയും അർത്ഥങ്ങൾ ഇതിൽ സമാഹരിക്കപ്പെടുന്നു. ആളിനെപ്പററി തീരെ ഗണനയില്ലാതെ വെറും ഭാവപ്രധാനമായ ഒരർത്ഥത്തിൽ പര്യവസാനിക്കാൻ കാരണം സാമൂഹ്യവും സാമ്പത്തികവുമായ പരിവർത്തനങ്ങളാണ്.

ദണ്ഡം നൽകുന്നതു് അച്ചടക്കമല്ല. അച്ചടക്കരാഹിത്യത്തിനു് അതൊരു പ്രതിവിധിയുമല്ല. നിഷേധാത്മകമായ ഒരു ചികിത്സയേ എത്ര നന്നായാലും അതാകയുള്ളു. വിധിമുഖമായ ചില ചികിത്സകൾക്കു് വഴിവെക്കാൻ വേണ്ടി ചില സന്ദർഭങ്ങളിൽ അതു പ്രയോജനപ്പെട്ടെന്നു വന്നേക്കാം. നിഷേധാത്മകമല്ലാത്ത പ്രതിവിധിയെന്താണ്? ഇതു മനസ്സിലാക്കാൻ ഒരു സംഗതി നമ്മെ സഹായിക്കും. 'ഡിസിപ്ലിൻ' എന്നും 'ഡിസൈപ്പിൾ' എന്നും (അതായതു് ശാസനം എന്നും ശിഷ്യൻ എന്നും) ഉള്ള പദങ്ങൾ ഒരേ ധാതുവിൽനിന്നും നിഷ്പന്നമായിട്ടുള്ളവയാണെന്നു മനസ്സിലാക്കണം. ശിഷ്യൻ എന്ന പദത്തിനു് പള്ളിക്കൂടപ്പയ്യൻ എന്നാണ് തർജ്ജമ. അതുകൊണ്ടു് ശാസനമെന്നു പറഞ്ഞാൽ അവരോടു സംബന്ധിച്ച പഠിപ്പെന്നർത്ഥം. വാസ്തവത്തിൽ അച്ചടക്കം അല്ലെങ്കിൽ വിനയം വിദ്യാർത്ഥികളുടെ അനുഷ്ഠാനമാണ്. ഈ അനുഷ്ഠാനം അല്ലെങ്കിൽ പ്രവൃത്തികൊണ്ടാണ് അവരിലുള്ള പൂർണ്ണതയെ അവർ അനുഭവപ്പെടുത്തുന്നതു്. പൂർണ്ണതയിലേക്കുള്ള മാർഗ്ഗം ദീർഘവും ദുർഗ്ഗമവുമാണ്. അധ്യാപകന്മാർ വിദ്യാർത്ഥികൾക്കു് വിധിമുഖവും നിഷേധാത്മകവുമായ പരിശീലനം നൽകണമെന്നുള്ളതു് വളരെ പ്രധാനമാണ്. വിധിമുഖമായ പരിശീലനം നൽകുന്നതിനു് അവരിൽ ഉള്ള യഥാർത്ഥമാനുഷപ്രേരണകളെപ്പററി അവർക്കറിവുണ്ടാക്കിക്കൊടുത്തു് അവരിൽ നേതൃത്വശക്തി വർദ്ധിപ്പിക്കണം. അതായതു് ജീവിതത്തിനു ഒരു വിലയേറിയ ലക്ഷ്യമുണ്ടെന്നു് അവരെ മനസ്സിലാക്കണം. നിഷേധാത്മകമായ പരിശീലനമെന്നു പറയുന്നതു് ഇതാണ്: വിദ്യാർത്ഥികളിൽ കാണുന്ന തോ

ന്ന്യാസപ്രവണതകൾ തടഞ്ഞും വഴിതിരിച്ചും അവരെ നിയന്ത്രണമുള്ളവരാക്കിത്തീർക്കുക. അദ്ധ്യാപകന്മാരും രക്ഷാകർത്താക്കന്മാരും അച്ചടക്കനടപടികൾ എടുക്കുമ്പോൾ സമ്പൂർണ്ണം സ്വാർത്ഥശൂന്യരും നിക്ഷിപ്തതാല്പര്യങ്ങളില്ലാത്തവരും ആയിരിക്കണം. ഒരു കൈകടത്തലല്ല ആരോഗ്യകരമായ സ്വാധീനതയാണ് അവർ ചെലുത്തേണ്ടതു് എന്നൊരു ചിന്തകൻ പറയുന്നു.

മറെറാരു പാശ്ചാത്യചിന്തകന്റെ അഭിപ്രായമിതാണ്. "ഒരു ശുദ്ധഹൃദയയായ അമ്മയുണ്ടെന്നു വിചാരിക്കുക. അവരുടെ ലോകത്തിൽ ഒരു ധ്രുവസൌന്ദര്യബോധം ഇടതൂർന്നു വ്യാപിച്ചിരിക്കുന്നു. കുട്ടികളോ അപ്രകാരമുള്ള ബോധമൊന്നുമില്ലാതെയുമിരിക്കുന്നു. തന്റെ ആയം ഏററവും വർദ്ധിപ്പിക്കുവാൻ ശ്രമിക്കുന്നതോടുകൂടിത്തന്നെ ത്യാഗത്തിനു വേണ്ടിയുള്ള വ്യയവും ഏററവുമധികമാക്കാൻ ആ അമ്മ തുനിയുന്നു. ഇങ്ങിനെയുള്ള ബന്ധത്തിൽനിന്നു മാത്രമേ യഥാർത്ഥവിദ്യാഭ്യാസമുണ്ടാവൂ. പാഠപദ്ധതിയിലുള്ള എല്ലാ വിഷയങ്ങളിലും ഈ മനോഭാവം വരണം. അദ്ധ്യാപകന്റെ ഹൃദയം പ്രേമപൂരിതമാകണം. അദ്ധ്യാപകന്റെ ഹൃദയം, ആത്മചൈതന്യം, വിദ്യാർത്ഥികൾക്കുവേണ്ടി കമഴ്ത്തിക്കൊടുക്കണം. അവരുടെയിടയിൽ പരസ്പരം ഒരു പോക്കുവരവുണ്ടാകണം" മേൽവരച്ച ചിത്രം അച്ചടക്കം അടിച്ചേല്പിക്കുന്ന ഒരദ്ധ്യാപകന്റെ രീതിയല്ല കാണിക്കുന്നതു്, പ്രത്യുത ഒരു യഥാർത്ഥ അദ്ധ്യാപകൻ അറിവും വിനയവും വിദ്യാർത്ഥികളിലേക്കു പകരുന്ന ചിത്രമാണ്. ദിവ്യപ്രേരണയുള്ള ഒരു ഗുരു ഇതാണ് ശിഷ്യനു ചെയ്യുന്നതു്. വിധേയരായി പ്രതിക്രിയയൊന്നുമില്ലാതെ സ്വേച്ഛക്കെതിരായി ഏതെങ്കിലും ഒരു വിഷയമോ പെരുമാററമോ അദ്ധ്യാപകനിൽനിന്നും ഉൾക്കൊള്ളുന്ന ഒരു ചിത്രമല്ല ഇതു്. സക്രിയമായ മനസ്സോടുകൂടി അദ്ധ്യാപകനുമായി മാനസമായ ഐക്യം സ്ഥാപിച്ച് ഔത്സുക്യത്തോടുകൂടി വിദ്യാഗ്രഹണം ചെയ്യുന്ന ചിത്രമാണിതു്.

മതഗ്രന്ഥങ്ങളിലുള്ള ഗുരുശിഷ്യബന്ധത്തെപ്പററി ഇവിടെ പ്രസ്താവിക്കുന്നതു് അസംഗതമാകയില്ല. മറെറാരു ചേതനവസ്തുവിൽനിന്നും പ്രേരണ ലഭിക്കാൻ യോഗ്യതയുള്ള സചേതനജീവിയെ ശിഷ്യനെന്നും പ്രേരണ നൽകാൻ ശക്തിയുള്ളവനെ ഗുരു എന്നും പറയുന്നു. ഈ പ്രേരണ മുന്നോട്ടു വക്കണമെങ്കിൽ ചേതനനായ ഗുരുവിൽ അതിനുള്ള ശക്തിയുണ്ടായിരിക്കണം. ശിഷ്യനിൽ ഗ്രഹിക്കാനുള്ള സാമർത്ഥ്യവുമുണ്ടായിരിക്കണം.

ഒരു വിളക്കിൽനിന്നുമാണ് മറെറാരു വിളക്കു കൊളുത്താൻ കഴിയുന്നതെന്ന് ഇംഗ്ലീഷിലൊരു വചനമുണ്ടു്. ആദ്യത്തെ വിളക്കു ഗുരുവാണ്. രണ്ടാമത്തേതു ശിഷ്യനും. സ്വാർത്ഥമായ ഉദ്ദേശ്യം, ലാഭം വേണമെന്നും പേരു സമ്പാദിക്കണമെന്നും മററുമുള്ള ആശ ഇവ കടന്നുകൂടിയാൽ ജ്ഞാനം പകരുന്ന മാധ്യമം ഉടൻ നശിപ്പിക്കപ്പെടുമെന്ന് വിവേകാനന്ദസ്വാമികൾ പറയുന്നു. സ്വാമിജി നല്കുന്ന അധ്യാപകലക്ഷണമിതാണ്: "ഒരു നിമിഷത്തിനുള്ളിൽ ഒരായിരം വ്യക്തികളായി തന്നെത്തന്നെ മാററാൻ കഴിയുന്ന ഒരാൾ മാത്രമാണ് യഥാർത്ഥത്തിൽ ഗുരു. യഥാർത്ഥത്തിലുള്ള അധ്യാപകൻ തന്റെ വിദ്യാർത്ഥിയുടെ നിലവാരത്തിലേക്കു ഉടൻ വന്ന് തന്റെ അന്തഃകരണത്തെ വിദ്യാർത്ഥിയുടേതിലേക്കു സംക്രമിപ്പിക്കുന്നതിനും വിദ്യാർത്ഥിയുടെ ബുദ്ധിയിൽകൂടി നോക്കി ഗ്രഹിക്കുന്നതിനും സാമർത്ഥ്യമുള്ളവനായിരിക്കും. ആ വിധമുള്ള ഒരു അധ്യാപകനു മാത്രമേ ശരിക്കു പഠിപ്പിക്കാൻ കഴിയൂ."

ഇപ്രകാരമുള്ള ഉത്തുംഗമായ വ്യവസ്ഥിതിയുളവാക്കുന്നതിന് വിദ്യാർത്ഥികളുടെ ആവശ്യങ്ങളെപ്പററി ഇന്നുള്ളതിലുമധികമായ ബോധം നമുക്കുണ്ടാകണം. അധികമായ പ്രീതിയും കൂടുതൽ പുസ്തകങ്ങളുമുപകരണങ്ങളും വിശാലമായ വിദ്യാശാലകളും വിദ്യാർത്ഥികളുടെ എണ്ണം കുറവായ ക്ലാസുകളും സ്വാർത്ഥത്യാഗം നിറഞ്ഞ അധ്യാപകന്മാരും ആവശ്യമാണ്. പോലീസുശക്തി വർദ്ധിപ്പിച്ചതുകൊണ്ടതാകയില്ല.

ഈവിധമുള്ള വ്യവസ്ഥിതി ഇന്നത്തെ സമൂഹത്തിനു സാധ്യമാണോ എന്നൊരു ചോദ്യം പുറപ്പെടാതിരിക്കയില്ല. ധനലോഭമാണ് സമൂഹത്തിൽ സർവ്വത്ര നാമിന്നു കാണുന്നതു്. ധനസമ്പാദനമാർഗ്ഗമോ 'മാ

കിയവെല്ലി'യുടേതും. ഉയർന്ന ആശയങ്ങളെല്ലാം അതിൽ ഒഴുകിപ്പോകുന്നു. തൻകാര്യം മാത്രം കണക്കിലെടുക്കുന്ന ഈ മാർഗ്ഗത്തിൽ ജനങ്ങൾ ലോകം മുഴുവൻ കരസ്ഥമാക്കുന്നതിനും ആത്മനാശം വരിക്കുന്നതിനുമാണല്ലോ മുതിരുന്നത്. ഈ പൂർവ്വപക്ഷത്തിന് ഒന്നേ ഉത്തരം പറയാനുള്ളു. മഹത്ത്വം ഒരു മനുഷ്യന്റെ സമ്പാദ്യത്തിൽനിന്നുമല്ല ചിന്താഗതിയിൽനിന്നും വളരേണ്ടതാണ്. സമൂഹത്തിൽ അച്ചടക്കം വളർത്താൻ ശ്രമിക്കുന്നതിനു മുമ്പേ ത്യാഗഭാവം, നീതിന്യായബോധം, സത്യസന്ധത, നിഷ്പക്ഷത, ദുർബ്ബലരോടുള്ള സമാദരവ്, മിതവ്യത്തിത്വം, പൊതുജനക്ഷേമത്തിലുള്ള താല്പര്യം അന്യരുടെ അഭിമാനം കാക്കുന്നതിലുള്ള ആദരവ്, നീതിപരത മുതലായവ ജനസമൂഹത്തിൽ വളർത്താൻ ശ്രമിക്കണം. ഈ മൂല്യങ്ങൾ സ്വഭാവശുദ്ധിയും ഹൃദയനൈർമല്യവും കായമനോവാക്കുകളിൽ പരിശുദ്ധിയുമുള്ളവർക്കേ ഗ്രഹിക്കാൻ കഴിയൂ. അധ്യാപകന്മാരിലും, വിദ്യാർത്ഥികളിലും, ഭരണക്കാരിലും, വേലക്കാരിലും, വാക്കും പ്രവൃത്തിയും തമ്മിലും, സിദ്ധാന്തങ്ങളും പ്രയോഗങ്ങളും തമ്മിലും വലിയ അന്തരം കാണുന്നിടത്തോളം കാലം ടൺകണക്കായി പ്രചരണവസ്തുക്കൾ പുറപ്പെടുവിച്ചാലും വലിയ ഒരു പ്രചരണയന്ത്രം നടത്തിയാലും അച്ചടക്കം കണ്ടെത്താൻ സാധ്യമല്ല. ഉപദേശത്തിലും ശ്രേഷ്ഠം ഉദാഹരണമാണെന്നു പറയുന്നു. അച്ചടക്കം ശൂന്യത്തിൽ മുളച്ചുവരുകയില്ല. വളരെ പ്രസംഗങ്ങൾകൊണ്ടും ആകാശവാണിയിലെ പ്രചാരംകൊണ്ടും, എൻ. സി. സി., എ. സി. സി. പരിശീലനംകൊണ്ടും പാഠ്യബാഹ്യപ്രവർത്തനങ്ങൾകൊണ്ടും ഒന്നും അച്ചടക്കം ഉണ്ടാകുകയില്ല, ജീവിതത്തിൽ പ്രവർത്തിക്കാൻ കഴിഞ്ഞില്ലെങ്കിൽ. ഇതേപ്പററി ഹുമയൂൺ കബീർ പറയുന്നതിതാണ്: "എല്ലാവർക്കുമറിയാവുന്നതാണെന്നു തോന്നിയാലും വാസ്തവമിതാണ്. മററു തുറകളിലെന്നപോലെ ഇവിടെയും ഉപദേശത്തിനേക്കാൾ ഉദാഹരണമാണ് ശ്രേഷ്ഠം. നൈതികമായ വികാരവും പ്രവൃത്തിയും എടുക്കുമ്പോൾ ഉദാഹരണം മാത്രമാണ് കാര്യം. വിദ്യാർത്ഥിയുടെ ആകെത്തുകയായുള്ള അനുഭവത്തിൽ നിന്നും പ്രകൃത്യാതന്നെ വിവേകം വളർന്നുകൊള്ളും. ആരോഗ്യശാസ്ത്രം പഠിച്ചാൽ ഏകാന്തമായി ഒരുവൻ ആരോഗ്യദൃഢഗാത്രനായിക്കൊള്ളണമെന്നില്ല. സാമ്പത്തികശാസ്ത്രത്തിലെ തത്വങ്ങൾ ഗ്രഹിച്ചാൽ ധനികനാകയില്ല. അതുപോലെ നീതിശാസ്ത്രം പഠിച്ചാൽ ഒരാൾ തീർച്ചയായും സന്മാർഗ്ഗിയായിത്തീരണമെന്നുമില്ല. സന്മാർഗ്ഗബോധം ഒരു മനോഭാവമാണ്. ആ മനോഭാവത്തിൽ വിവേകപൂർവ്വം സ്വാർത്ഥചിന്തകൾക്കുപരിയായി നിലവാരങ്ങൾ കെട്ടിപ്പടുക്കപ്പെടുന്നു. ഈ മനോഭാവം വളർത്തുന്നതിന് അപ്രകാരമുള്ളവരുടെ സത്സംഗമാണ് ആവശ്യം. അധ്യാപകൻ പറയുകയോ പഠിപ്പിക്കുവാൻ ശ്രമിക്കുകയോ ചെയ്യുന്നതല്ല പ്രധാനം. അദ്ദേഹം ജീവിക്കുന്ന രീതിയാണ് അദ്ദേഹത്തോടു സംബന്ധിക്കുന്ന വിദ്യാർത്ഥികളിൽ ഏററവും വലിയ പ്രഭാവം ഉളവാക്കിത്തീർക്കുന്നതെന്ന് എത്ര പറഞ്ഞാലും മതിയാകുന്നതല്ല. അധ്യാപകന്മാർ അഴിഞ്ഞവരും വിദ്യാർത്ഥികളോടുള്ള സ്വധർമ്മം പാലിക്കുന്നതിനേക്കാൾ അധികമായി ലൗകികലാഭങ്ങൾക്കു പ്രാധാന്യം കൊടുക്കുന്നവരുമാകയാലാണ് സംഘട്ടനങ്ങൾ ഉണ്ടാകുന്നത്." അതുകൊണ്ട് അച്ചടക്കവും നല്ല ജീവിതവും വേണമെങ്കിൽ ജനസമൂഹത്തിൽ നൈതികജീവിതത്തിന് രണ്ടു മാനദണ്ഡം ഉണ്ടാകാൻ പാടില്ല. മന്ത്രിമാർക്കും ഉദ്യോഗസ്ഥന്മാർക്കും പുരോഹിതന്മാർക്കും പ്രചാരകന്മാർക്കും അധ്യാപകന്മാർക്കും മററും ഒരു മാനദണ്ഡം, ബാക്കിയുള്ളവർക്കു പിന്നൊന്ന് എന്നുവരാൻ പാടില്ല.

ഒരൗൺസ് പ്രവൃത്തി ടൺകണക്കിനു പ്രസംഗങ്ങളെക്കാൾ ഭേദമാണെന്ന് വിവേകാനന്ദസ്വാമികൾ പറയുന്നു. വാദങ്ങളും, ചർച്ചകളും, യോഗങ്ങളും, സഭകളും സമൂഹത്തിൽ അച്ചടക്കം വളർത്തുന്നതിനു വഴി കണ്ടുപിടിക്കാൻ ശ്രമിച്ചിട്ടുണ്ട്. എങ്കിലും വ്യവസ്ഥയില്ലാത്ത പെരുമാററം വളരുന്നതേയുള്ളു. അതിരററ സംസാരം എല്ലാവരേയും മടുപ്പിച്ചിരിക്കുന്നു. പ്രവൃത്തിയാണ് അത്യാവശ്യം. പ്രവൃത്തിയുടെ പിന്നിലുള്ള പ്രേരകശക്തി നിസ്സ്വാർത്ഥമായിരിക്കണം.

അച്ചടക്കമില്ലായ്മക്ക് പ്രതിവിധി പറഞ്ഞു. സാമ്പത്തികവ്യവസ്ഥയും, ഉത്പാദനരീതിയു, ജനങ്ങള

ടെ ജീവിതത്തെ ഏറെക്കുറെ നിയന്ത്രിക്കുന്നു. മതവും ഏതാണ്ട് ഈ നിയമങ്ങൾക്ക് വിധേയമാണ്. ഇതേപ്പററി വിവേകാനന്ദസ്വാമികൾ പറയുന്നതിതാണ്: "ഓരോ മതസ്പർദ്ധയിലും ഓരോ സാമ്പത്തികപോരാട്ടവും നടക്കുന്നുണ്ട്. മനുഷ്യപ്രാണിക്ക് അല്പം മതപരമായ സ്വാധീനതയുണ്ടെങ്കിലും അയാളെ സാമ്പത്തികശാസ്ത്രമാണ് വഴിതിരിച്ചുവിടുന്നതു്. വ്യക്തികളുടെ മാർഗ്ഗദർശി മറെറന്തോ ആണെങ്കിലും ജനസമൂഹം ഇതുവരെ സാമ്പത്തികശാസ്ത്രം ഉൾപ്പെടാത്ത ഒരു കാര്യത്തിനു വേണ്ടിയും ഇറങ്ങിയിട്ടില്ല. നിങ്ങൾ നടത്തുന്ന ഒരു മതപ്രസംഗം അററകുററങ്ങൾ ഉള്ളതാണെങ്കിൽപോലും അതിനു് സാമ്പത്തികമായൊരു വിലയും ഒരു വിദഗ്ധപ്രാസംഗികനുമുണ്ടെങ്കിൽ നിങ്ങൾക്കൊരു രാജ്യത്തിലുള്ളവരെയെല്ലാംതന്നെ മാനസാന്തരപ്പെടുത്താൻ കഴിയും. എപ്പോഴെങ്കിലും ഏതെങ്കിലും ഒരു മതം വിജയിക്കുന്നെങ്കിൽ അതിനൊരു സാമ്പത്തികമായ വിലയുണ്ടെന്നു തീരുമാനിക്കാം. ഇതുപോലെയുള്ള ആയിരക്കണക്കിനു മതവിഭാഗങ്ങൾ അധികാരത്തിനുവേണ്ടി പോരാട്ടം നടത്തുന്നുണ്ടായിരിക്കാം. പക്ഷെ സാമ്പത്തികകാര്യങ്ങൾക്ക് പരിഹാരം കാണുന്നവർക്കു മാത്രമേ അധികാരം ലഭിക്കുകയുള്ളു. മനുഷ്യന്റെ മാർഗ്ഗദർശി വയറാണ്. അവന്റെ ജീവിതയാത്രയിൽ വയറാണ് ആദ്യം നടക്കുന്നതു്, തല പിന്നാലെയും. വളരെക്കാലങ്ങൾ കഴിയും ഈ യാത്രയിൽ തലക്കു മുമ്പിലെത്താൻ."

അതുകൊണ്ട് വ്യക്തികളുടെ സ്വഭാവരൂപീകരണം മേലുദ്ധരിച്ച പ്രമാണവാക്യപ്രകാരം സാധിക്കാവുന്നതാണ്. എന്നാൽ ജനസമൂഹത്തിന്റെ കാര്യം അവശേഷിക്കുന്നതേയുള്ളു. ഒരുതരം വിപ്ലവാത്മകമായ മാററത്തിൽക്കൂടിയല്ലാതെ ജനസമൂഹത്തിന്റെ സ്വഭാവരൂപീകരണം എപ്രകാരം സാധിക്കാമെന്നതാണ് പ്രധാനകാര്യം. രാഷ്ട്രീയതന്ത്രജ്ഞന്മാരോ സാമൂഹ്യശാസ്ത്രവിദഗ്ദ്ധരോ വേണം അതു് വിപ്ലവത്തിൽക്കൂടിയാണോ സമാധാനത്തിൽക്കൂടിയാണോ അഥവാ ഏകാധിപത്യത്തിൽക്കൂടിയോ സ്വാതന്ത്ര്യത്തിൽക്കൂടിയോ അല്ലെങ്കിൽ വേദാന്തപ്രചാരംകൊണ്ടോ സ്ഥിതിസമത്വവാദംകൊണ്ടോ കൈവരുത്താൻ സാധിക്കുക എന്നു പറയേണ്ടതു്.

(1963 മാർച്ചുമാസത്തിലെ പ്രബുദ്ധഭാരതത്തിൽ 'ജഗദീശ്വർപാൽ' എഴുതിയ ലേഖനത്തിന്റെ മലയാളവിവർത്തനം.)

# സത്യാന്വേഷണം.

"സത്യം കണ്ടുപിടിച്ചു എന്നു് മതം വാദിക്കുമ്പോൾ സത്യം കണ്ടുപിടിക്കേണ്ടിയിരിക്കുന്നു എന്നു് ശാസ്ത്രം വാദിക്കുന്നു" ആധുനിക ചിന്തകന്മാരിലൊരാളായ ബർട്രൻററസ്സൽ പറഞ്ഞ വാചകമാണിതു്. ഭാരതീയാചാര്യന്മാർ സത്യത്തെ കണ്ടുപിടിച്ചിട്ട് കാലം ഏറെ കടന്നുപോയി. അവർ ആരാഞ്ഞ മാർഗ്ഗങ്ങളെ അവർ ലോകത്തിനു സംഭാവനചെയ്തിട്ടുണ്ട്. കാണാത്ത വസ്തുവായ വിദ്യുച്ഛക്തിയെ അനുഭവപ്പെടുത്തുന്നതുപോലെ സത്യത്തേയും അവർ അനുഭവപ്പെടുത്തി. അനന്തമായ ദിവ്യാനുഭൂതിയാണ് മതമെന്ന നിഗമനത്തിൽ അവർ എത്തിച്ചേർന്നു. അങ്ങിനെ സ്വന്തം ആത്മാവിൽ അവർ സത്യത്തെ ദർശിച്ചു. പ്രപഞ്ചത്തിന്റെ കരണവും കാരണവും കണ്ടുപിടിച്ചു. അതിനു് ദൈവം, ഈശ്വരൻ, പരമാത്മാവു് പരാശക്തി എന്നെല്ലാം നാമകരണം ചെയ്തു. ഈ തത്വം എല്ലാ ജീവികളിലും ഉണ്ടെന്നും അതിനെ എങ്ങിനെയാണു പ്രാപിക്കേണ്ടതെന്നും പുരാതനാചാര്യന്മാർ നമ്മോടു പറയുന്നു. എന്നാൽ ഇക്കാലത്തു ശാസ്ത്രം പരീക്ഷണം തുടർന്നുകൊണ്ടുതന്നെയിരിക്കുന്നു. ഈ പരീക്ഷണങ്ങൾകൊണ്ടു് ഗുണവും ദോഷവും ഉള്ളതായി അറിഞ്ഞു. രാഷ്ട്രങ്ങൾതമ്മിൽ തക്കങ്ങളുണ്ടാവുമ്പോൾ ഒന്നിനെ മറെറാന്നിനു് എത്രയും വേഗത്തിൽ ജയിക്കാമെന്ന ഉദ്ദേശത്തിൽ മാരകായുധനിർമ്മാണം തുടങ്ങി. ഇങ്ങിനെ സംഘട്ടനങ്ങളുണ്ടായി. ഒരു മൂന്നാംലോകമഹായുദ്ധ

ണ്ടാകുമെന്ന ഭയം വർദ്ധിച്ചു. ആയുധനിർമ്മാണം തടയുവാൻ രാഷ്ട്രീയനേതാക്കന്മാർ നിർദ്ദേശങ്ങൾ നൽകിത്തുടങ്ങി. അപ്പോൾ ശാസ്ത്രം വേറൊരു നയം ആരംഭിച്ചു.

ഈ അന്തരീക്ഷത്തിൽ മതം സത്യത്തെ കണ്ടുപിടിക്കുന്നതെങ്ങിനെയാണെന്നതിന്ന് ചില രേഖകൾ പരിശോധിക്കാം. "യമനിയമാസനപ്രാണായാമപ്രത്യാഹാരധാരണാധ്യാനസമാധയഃ അഷ്ടാവംഗാനി" എന്ന് പാതഞ്ജലയോഗസൂത്രത്തിൽ പറയുന്നു. എട്ട് അംഗങ്ങൾ ഉള്ളതിനാൽ അഷ്ടാംഗയോഗം എന്നാണ് ഇതിനെ വിളിക്കുന്നതു്.

1. യമം—അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം. കർമ്മംകൊണ്ടും മനസ്സുകൊണ്ടും വാക്കുകൊണ്ടും യാതൊരു പ്രാണിക്കും ഉപദ്രവം വരുത്താതിരിക്കുന്നതു് അഹിംസ. "സത്യം ഭൂതഹിതം പ്രോക്തം" ജീവികൾക്ക് അനുകൂലമായിട്ടുള്ളതു് സത്യം. കർമ്മംകൊണ്ടും മനസ്സുകൊണ്ടും വാക്കുകൊണ്ടും പരദ്രവ്യത്തെ ആഗ്രഹിക്കാതിരിക്കുന്നതു് അസ്തേയം. ഉപസ്ഥേന്ദ്രിയചാപല്യം ഇല്ലാതിരിക്കുന്നതാണ് ബ്രഹ്മചര്യം. ദേഹരക്ഷക്കുള്ള സുഖം മാത്രം അനുഭവിക്കുക, ഇതിന്ന് അപരിഗ്രഹമെന്നു പറയുന്നു. മഹാജ്ഞാനിയായാലും സർവ്വവും ഉപേക്ഷിച്ചാലും ദേഹത്തെ ഉപേക്ഷിക്കുവാൻ നിവൃത്തിയില്ല. അതുകൊണ്ട് ദേഹരക്ഷക്കുള്ളതു സ്വീകരിക്കാം.

2. നിയമം—ശൗചം, സന്തോഷം, തപസ്സ്, സ്വാധ്യായം, ഈശ്വരപ്രണിധാനം. അസൂയ അഹംഭാവം മുതലായ മനോമാലിന്യങ്ങളെ നീക്കുകയാണ് ശൗചം. സദാസമയവും സന്തോഷത്തോടുകൂടി ജീവിക്കണം. സന്തോഷമുണ്ടാകുമ്പോൾ കവിഞ്ഞു് ആഹ്ളാദിക്കാതിരിക്കുകയും ദുഃഖമുണ്ടാകുമ്പോൾ മനസ്സിന്ന് ഇടിവുതട്ടാതെ സൂക്ഷിക്കുകയും ചെയ്യുക. അങ്ങനെ മനസ്സിനെ സുഖത്തിലും ദുഃഖത്തിലും ചാടിക്കാതിരിക്കുന്നതു് തപസ്സ്. ഇതിനുപുറമെ മോക്ഷശാസ്ത്രവും ജപവും ശീലിക്കുന്നതു് സ്വാധ്യായം. എല്ലാ കർമ്മങ്ങളും ഈശ്വരന്ന് അർപ്പിക്കുന്നതു് ഈശ്വരപ്രണിധാനം.

3. ആസനം—സ്ഥിരമായും സുഖമായും ഇരിക്കുന്നതു് ആസനം. എൺപത്തിനാലുലക്ഷം ജീവരാശികൾ ഉള്ളതിനാൽ ഓരോന്നിനും ഓരോന്നുവീതം ശ്രീ ആദിനാഥനായ ശിവനാൽ പറയപ്പെട്ടിട്ടുള്ള എൺപത്തിനാലു ആസനങ്ങളാണ് മുഖ്യമായുള്ളതു്. ഇതിൽ ഏററവും ഉത്തമമായുള്ളതു് സിദ്ധാസനമാകുന്നു. സിദ്ധാസനം മോക്ഷവാതിലിനെ തുറക്കും. ഇതു് എഴുപത്തീരായിരം നാഡികളേയും ശുദ്ധിചെയ്യുന്നു. ഇടത്തുകാലിന്റെ ഉപ്പൂററി വൃഷണത്തിനും മലദ്വാരത്തിനും ഇടയിൽ ചേർത്തുവെക്കുകയും വലത്തുകാലിന്റെ ഉപ്പൂററി ലിംഗത്തിനു മുകളിൽ വക്കുകയും ചെയ്യുക. നേത്രങ്ങളെ ഭ്രൂമദ്ധ്യ (പുരികങ്ങൾക്കിടയിൽ) ത്തിലുറപ്പിക്കുകയും ചെയ്യുക. കൈകളെ അതാതു കാൽമുട്ടിൽ വെച്ചുകൊണ്ടിരിക്കുകയും ചെയ്യുക. ഇതാണ് സിദ്ധാസനം.

4 പ്രാണായാമം—പ്രാണനെ നിയന്ത്രിക്കുമ്പോൾ മനസ്സിനേയും നിയന്ത്രിക്കുവാൻ സാധിക്കുന്നു. അപ്പോൾ വാസനകളും അശുദ്ധവികാരങ്ങളും നശിച്ച് മനസ്സ് ശുദ്ധമാകുന്നു. പത്മാസനത്തിൽ ഇരുന്നു വലത്തുകൈകൊണ്ട് വലത്തു മൂക്കടെച്ച് ഇടത്തുമൂക്കിൽകൂടി വായു നിറക്കുക കഴിയുന്നത്ര ശ്വാസം പിടിച്ച ശേഷം വലത്തുമൂക്കിൽകൂടി സാവധാനത്തിൽ വെളിക്കുവിടുക. പൂരകം. രേചകം, കുംഭകം എന്ന മൂന്നവസ്ഥകൾ പ്രാണായാമത്തിനുണ്ട്. വായുവിനെ അകത്തേക്കു വലിക്കുന്നതിനു പൂരകമെന്നും വെളിക്കു വിടുന്നതിന്ന് രേചകമെന്നും ശ്വാസത്തെ തടുത്തുനിറുത്തുന്നതിന്ന് കുംഭകമെന്നും പറയുന്നു. ഈ അഭ്യാസകാലത്തു് പാലും നെയ്യും ഉപയോഗിക്കണം. പച്ചക്കറികൾ ഉപയോഗിക്കാം. മത്സ്യം, മാംസം, മുട്ട മുതലായ ഉത്തേജനവസ്തുക്കളിൽനിന്ന് ഒഴിവാകണം. ഭക്ഷണക്രമങ്ങൾ അനുസരിക്കാതിരുന്നാൽ വ്യാധികൾ ഉണ്ടാകുന്നതാണ്.

5. പ്രത്യാഹാരം— മനസ്സിനെ വിഷയങ്ങളിൽനിന്നും പിൻതിരിക്കുന്നതിന്ന് പ്രത്യാഹാരമെന്നു പറയുന്നു. സംസാരവിഷയങ്ങളിൽനിന്നും മനസ്സിനെ അകററണം.

6. ധാരണ— വിഷയങ്ങളിൽനിന്നു വീണ്ടെ

ടുത്ത മനസ്സിനെ ഏതെങ്കിലും ആധാരങ്ങളിലുറപ്പിച്ച് (ഷഡാധാരങ്ങൾ) ഇരിക്കുക;

7. ധ്യാനം—ധാരണയിൽ ലയിച്ചിരിക്കുന്നതിന് ധ്യാനമെന്നു പറയുന്നു. ഈ അവസ്ഥയിൽ യോഗിക്ക് പല ദിവ്യരസങ്ങൾ അനുഭവപ്പെടുന്നു. പ്രകാശമേറിയ ജ്യോതിസ്സുകൾ, പ്രത്യേക സ്വനങ്ങൾ, കാഴ്ചകൾ എന്നിവയുണ്ടാകുന്നു. ഇവയുണ്ടാകുമ്പോൾ മനസ്സു ലയിക്കുന്നുവെന്നു മനസ്സിലാക്കാം.

8. സമാധി—മനസ്സ് ആത്മാവുമായി ഐക്യം പ്രാപിക്കുന്നതിന് സമാധി എന്നു പറയുന്നു. ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ഐക്യത്തെയാണ് സമാധിയെന്നു പറയുന്നത്. ഈ രണ്ടാത്മാക്കൾ യഥാർത്ഥത്തിൽ ഭിന്നമല്ലാത്തതിനാൽ അദ്വൈതം എന്നു പറയുന്നു.

ശരീരത്തിൽ ശ്വാസനാഡികൾ എഴുപത്തീരായിരം ഉണ്ട്. അവയിൽ പ്രധാനമായി ഇഡ, പിംഗള, സുഷുമ്ന എന്നീ മൂന്നാണ്. ഇഡ ഇടത്തുമൂക്കും പിംഗള വലത്തുമൂക്കുമാകുന്നു. ഇതിനു നടുക്കുള്ള പ്രധാന നാഡിയാണ് സുഷുമ്ന. സുഷുമ്ന സാധാരണയായി മനുഷ്യരിൽ അടഞ്ഞിരിക്കുന്നു. ഇതിന്റെ ഉള്ള് പൊള്ളയാണ്. ഇതിന്നടിവശത്താണ് കുണ്ഡലിനി എന്ന ദിവ്യശക്തി സ്ഥിതിചെയ്യുന്നത്. ഈ പരമേശ്വരി ത്രികോണാകൃതിയിലുള്ളതത്രെ. കുണ്ഡലിനീശക്തി ലജ്ജയോടുകൂടി മൂലാധാരത്തിൽ ഉറങ്ങിക്കിടക്കുന്നു. ഇഡയിലേയും പിംഗളയിലേയും വായുവിനെ പ്രയത്നപ്പെട്ട് സുഷുമ്നയിലേക്ക് കയറ്റുകയാണ് പ്രാണായാമം, മുദ്രകൾ, ആസനങ്ങൾ എന്നിവകൊണ്ടു ചെയ്യുന്നത്. ഈ അവസരത്തിൽ കുണ്ഡലിനി ചൂടുപിടിച്ച് ഉണരും. ഈശ്വരഭക്തികൊണ്ടും സിദ്ധപുരുഷന്മാരുടെ അനുഗ്രഹംകൊണ്ടും കുണ്ഡലിനി ഉണരും. അപ്പോൾ അത്ഭുതകരങ്ങളായ കാഴ്ചകളും രസങ്ങളും യോഗിക്കു സിദ്ധിക്കുന്നു. ഈ കുണ്ഡലിനി ഷഡാധാരങ്ങളിൽ കൂടി (മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ) അവസാനം മസ്തിഷ്കത്തിലിരിക്കുന്ന സഹസ്രാരപത്മത്തിലെത്തുമ്പോൾ മോക്ഷം എന്ന പരമപദം ലഭിക്കുന്നു. ഇത് ഹഠയോഗവും രാജയോഗവും ചേർന്ന ഭാഗമാണ്.

അടുത്ത കാലത്ത് ഭക്തിയോടുകൂടി സാധനകളനുഷ്ഠിച്ച് സിദ്ധി പ്രാപിച്ച ശ്രീരാമകൃഷ്ണദേവനെ നമുക്ക് മറക്കുവാൻ സാധ്യമല്ല. ശ്രീ ഭഗവാന്റെ അഭിപ്രായപ്രകാരം മേൽപറഞ്ഞ യോഗശാസ്ത്രം സിദ്ധിമാർഗ്ഗമാകുന്നു. സിദ്ധികൊണ്ട് അഹങ്കാരിയായി പരമലക്ഷ്യമായ ഈശ്വരനെ മറക്കുന്നു. അഥവാ സിദ്ധിമാത്രംകൊണ്ട് സംതൃപ്തിപ്പെടുന്നു. സിദ്ധിയുപേക്ഷിച്ചും ഈശ്വരനെ പ്രാപിക്കേണ്ടിയിരിക്കുന്നു. അതിനാൽ ഭഗവാൻ സിദ്ധിമാർഗ്ഗത്തെ അപ്രധാനമായി പറഞ്ഞു. ശ്രീ ഭഗവാൻ പൂർണ്ണഭക്തനായിരുന്നു. തന്റെ മനസ്സു മുഴുവൻ ഈശ്വരനർപ്പിച്ചും ലോകസുഖത്തെ ഉപേക്ഷിച്ചും ജീവിച്ച് ലക്ഷ്യം കണ്ടു. ആ മാർഗ്ഗത്തെ ഭക്തിയെന്നു പറയുന്നു. നവീനയുഗത്തിലെ ഹിന്ദുമതത്തിന്റെ പിതാവായിട്ട് കണക്കാക്കിയിരിക്കുന്നത് രാമകൃഷ്ണദേവനെയാണ്. ദുരാചാരങ്ങൾകൊണ്ടും അന്ധവിശ്വാസങ്ങൾകൊണ്ടും കുഴഞ്ഞുമറിഞ്ഞ ഒരു കൂട്ടം ജനങ്ങൾ ഭാരതത്തിലുണ്ടെന്ന് അധികംപേരും ശ്രദ്ധിച്ചുകാണുകയില്ല.

ശ്രീരാമകൃഷ്ണദേവന്റെ പ്രസിദ്ധശിഷ്യനായ വിവേകാനന്ദസ്വാമികൾ കേരളത്തെ ഭ്രാന്താലയമെന്നു വിളിച്ചു. മതത്തിന്റെ പേരിലുള്ള സംഘട്ടനമാണിതിനു കാരണം. അദ്ദേഹം പറഞ്ഞ ചില വാചകങ്ങൾ ശ്രദ്ധേയമാണ്.

ഓരോ ജീവനിലും ദിവ്യത്വം നിലീനമായിരിക്കുന്നു. ഈ അന്തർലീനമായ ദിവ്യത്വത്തെ പ്രകാശിപ്പിക്കുന്നതാകുന്നു ലക്ഷ്യം. ബാഹ്യവും അഭ്യന്തരവുമായ പ്രകൃതിയെ നിയന്ത്രിക്കുന്നതു മാർഗ്ഗവുമാകുന്നു. ഇത് കർമ്മ–ഭക്തി–യോഗ–ജ്ഞാനങ്ങളിൽ ഒന്നോ ഒന്നിലധികമോ എല്ലാമോ വഴിയായി ചെയ്യുക:— സ്വതന്ത്രനാവുക. ഇതാകുന്നു. മതസർവ്വസ്വം. ശാസ്ത്രസിദ്ധാന്തങ്ങളോ ആഗമവാക്യങ്ങളോ പൂജാവിധികളോ ഗ്രന്ഥങ്ങളോ ക്ഷേത്രങ്ങളോ പ്രതീകങ്ങളോ എല്ലാം ഉപാംഗങ്ങൾ മാത്രമാണ് മനുഷ്യനിൽ സ്വ

തഃസിദ്ധമായുള്ള ദിവ്യതയെ പ്രകാശിപ്പിച്ച് സാക്ഷാത്കരിക്കുകയാണ് മതം. ഓരോ ആത്മാവും ദിവ്യമാണ്. ആന്തരവും ബാഹ്യവുമായുള്ള പ്രകൃതിയെ നിയന്ത്രിക്കുകയാണാവശ്യം. ജോലി, ആരാധന, മനോനിയന്ത്രണം, തത്വശാസ്ത്രം എന്നിവ എല്ലാംകൊണ്ടോ, ഒന്നുകൊണ്ടോ, അതിലധികംകൊണ്ടോ ഇതു സാധിക്കാം. ഇപ്രകാരം എല്ലാ ബന്ധങ്ങളിൽനിന്നും ഒഴിവാകുക. തത്വം, ആഘോഷം, പുസ്തകങ്ങൾ, ക്ഷേത്രങ്ങൾ, വിഗ്രഹങ്ങൾ എന്നിവയെല്ലാം ഈ ഒരു ഉദ്ദേശത്തിനാകുന്നു. ഇതാണ് മതസാരസംഗ്രഹം.

നമുക്ക് ഏററവും അടുത്തു് പരിചയമുള്ള മഹാത്മാഗാന്ധിജി മതത്തിൽക്കൂടിയാണല്ലോ സത്യാന്വേഷണപരീക്ഷണം നടത്തിയതു്. അതിൽ അദ്ദേഹം മിക്ക ആത്മാക്കളേയും സ്വാധീനപ്പെടുത്തി. അദ്ദേഹത്തിന്റെ മനഃപ്രേരണശക്തികൊണ്ടാണ് ഭാരതം സ്വതന്ത്രമായതെന്നു ഭാരതമക്കൾ വിശ്വസിക്കുന്നു. സത്യത്തെക്കാൾ ഉപരിയായി യാതൊന്നുമില്ലെന്നു് ഇതുവരെ ഉണ്ടായിട്ടുള്ള ജ്ഞാനികൾ അഭിപ്രായപ്പെടുന്നു. ഈ അഭിപ്രായത്തെയും വഴിയേയും നോക്കാതെ ശാസ്ത്രം തന്റെ കടമ നിർവ്വഹിച്ചുകൊണ്ടിരിക്കുന്നു. ഏതൊരു ശാസ്ത്രവും കലയും സൌന്ദര്യവും എല്ലാം വളർന്നു് അവസാനം കണ്ടുമുട്ടുന്നതു് സത്യത്തെയാണ്. മനുഷ്യനിൽ അവന്റെ ബോധത്തിന്നപ്പുറമായി ചില ശക്തികളുണ്ടെന്ന നിഗമനത്തിൽ മനഃശാസ്ത്രം എത്തിയിട്ടുണ്ട്. അതുകൊണ്ട് ഓരോരുത്തനും അന്തർമ്മുഖമായിരുന്നു സത്യത്തെ ദർശിക്കാം.

എന്നാൽ ഒരിററു കഞ്ഞിവെള്ളത്തിനുപോലും വിഷമിക്കുന്ന ദീനരോദനം കേൾക്കുമ്പോൾ തന്റെ സത്യാന്വേഷണം നിറുത്തി ആ രോദനത്തെ ശമിപ്പിക്കേണ്ട കാലമാണിതു്. ഈ പരിശ്രമം കർമ്മയോഗമായി നമുക്കു കണക്കാക്കാം. ഈ കർമ്മയോഗംകൊണ്ടാണ് ഇന്നു ഭാരതജനത മോക്ഷം പ്രാപിക്കേണ്ടതു്.

എ. സി. ശങ്കരൻ.

# നരേന്ദ്രന്റെ സ്വഭാവരൂപീകരണം.

യൌവനദശയിലെത്തിയ നരേന്ദ്രന്റെ സ്വഭാവരൂപീകരണത്തിനു പങ്കുവഹിച്ച പ്രധാന സംഗതികൾ മൂന്നാണ്. ഒന്നു് അദ്ദേഹത്തിനു ജന്മനാ സിദ്ധിച്ചിരുന്ന ആത്മീയസംസ്കാരം. രണ്ടു് അദ്ദേഹത്തിന്റെ വിദ്യാഭ്യാസവും മാതാപിതാക്കളിലും ബന്ധുമിത്രാദികളിലും നിന്നു കിട്ടിയിരുന്ന പ്രോത്സാഹനവും ശ്രീരാമകൃഷ്ണദേവനുമായുണ്ടായ സമ്പർക്കമാണു മൂന്നാമത്തേതു്. ശ്രീരാമകൃഷ്ണദേവൻ നരേന്ദ്രനെ നിരീശ്വരത്വത്തിൽനിന്നും അശാന്തിയിൽനിന്നും ഉയർത്തി യഥാർത്ഥ്യം മനസ്സിലാക്കിച്ചിട്ട് ശാന്തിയും സമാധാനവും ഉള്ളവനാക്കിത്തീർത്തു.

നരേന്ദ്രനു കുട്ടിക്കാലം മുതല്ക്കുതന്നെ ആത്മീയസാധനകൾ പരിശീലിക്കണമെന്നും ഈശ്വരസാക്ഷാത്കാരം ലഭിക്കണമെന്നും അതിയായ ആഗ്രഹമുണ്ടായിരുന്നു. അദ്ദേഹത്തിനു തന്റെ അമ്മയിൽനിന്നും ഉത്കൃഷ്ടാദർശങ്ങളെപ്പററിയും ധാർമ്മികമായ കൃത്യനിർവ്വഹണത്തെപ്പററിയും ഗ്രഹിക്കുവാൻ സാധിച്ചു. രാമായണത്തെക്കുറിച്ചും മഹാഭാരതത്തെക്കുറിച്ചും അദ്ദേഹത്തിനുണ്ടായിരുന്ന സമഗ്രമായ ജ്ഞാനം തന്റെ അമ്മയിൽനിന്നും സിദ്ധിച്ചതായിരുന്നു. അച്ഛനിൽനിന്നും വിശാലമനസ്കത, പൌരുഷം ദേശാഭിമാനം എന്നീ വിശിഷ്ടഗുണങ്ങൾ അദ്ദേഹത്തിനു ലഭിച്ചു. നരേന്ദ്രൻ പാശ്ചാത്യരുടെ മതസിദ്ധാന്തങ്ങളെയും തത്വവിചാരങ്ങളെയും ശാസ്ത്രങ്ങളെയും പററി അതിഗഹനമായ പഠനം നടത്തിയിരുന്നു. ഹെർബർട്ട് സ്പെൻസർ, ഷോപൻഹോർ, ആഗസ്ററകോട്ടി (August Comte), ജോൺ സ്ററുവർട്ടു മിൽ എന്നീ തത്വചിന്തകന്മാരുടെ പുസ്തകങ്ങൾ അദ്ദേഹം ശ്രദ്ധയോടുകൂടി പഠിക്കുകയുണ്ടായി. പരമാർത്ഥതത്വം ഗ്രഹിക്കണമെന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ പഠനോദ്ദേശം.

പ്രബുദ്ധകേരളം

ഹിന്ദുക്കളുടെ ഇടയിൽ ജാതിയുടെ പേരിൽ നടന്നിരുന്ന അനാചാരങ്ങളെ നരേന്ദ്രൻ വെറുത്തിരുന്നു. രാജ്യത്തുള്ളവരെല്ലാം പുരോഹിതന്മാരുടെ അടിമകളായിത്തീർന്നിരുന്നുവെന്നു് അദ്ദേഹം കണ്ടു. ജാതിയും വർഗ്ഗവും അദ്ദേഹം ഒട്ടുംതന്നെ ഇഷ്ടപ്പെട്ടില്ല. ബാഹ്യവിഷയങ്ങളിൽ ഒരു വ്യക്തിയുടെ ഇന്ദ്രിയങ്ങൾ പതിയുമ്പോൾ കാലദേശങ്ങൾക്കുള്ളിൽ സംജാതമാകുന്ന പ്രത്യാഘാതമാണു് ഈ ലോകത്തിൽ ഒരുവനു ലഭിക്കുന്ന അറിവെന്നുള്ള പാശ്ചാത്യചിന്തകരുടെ സിദ്ധാന്തത്തോടു അക്കാലത്തു നരേന്ദ്രൻ അനുകൂലിച്ചിരുന്നു. ദേശകാലനിമിത്തങ്ങൾക്കു അതീതമായ തന്റെ യഥാർത്ഥതത്വത്തെപ്പറ്റി മനുഷ്യനൊരിക്കലും അറിയുവാൻ കഴിയുന്നതല്ല എന്നും അദ്ദേഹം അവരെപ്പോലെ വിശ്വസിച്ചു. പാശ്ചാത്യരുടെ ഭൗതികശാസ്ത്രത്തിലും ഗവേഷണപാടവത്തിലും തത്വനിരീക്ഷണത്തിലും നരേന്ദ്രനു ബഹുമാനം തോന്നിയിരുന്നു. ശ്രീരാമകൃഷ്ണദേവന്റെ ആത്മീയാനുഭവങ്ങളെയെല്ലാം നരേന്ദ്രൻ പാശ്ചാത്യസമ്പ്രദായപ്രകാരമുള്ള ശാസ്ത്രീയവിജ്ഞാനത്തിൽകൂടി വിശകലനം ചെയ്തു് ശരിയെന്നു ബോധ്യപ്പെട്ടവയെ അംഗീകരിച്ചു. ഈശ്വരസാക്ഷാത്കാരം ലഭിക്കണമെന്ന ഏക ഉദ്ദേശത്തോടുകൂടിയായിരുന്നു അദ്ദേഹം പാശ്ചാത്യരുടെ തത്വശാസ്ത്രങ്ങൾ പഠിച്ചിരുന്നതു്.

നരേന്ദ്രന്റെ ഗവേഷണം തത്വശാസ്ത്രത്തിൽ മാത്രമല്ലായിരുന്നു. മസ്തിഷ്കം, നാഡി മുതലായവയുടെ പ്രവർത്തനത്തെപ്പറ്റി മനസ്സിലാക്കുവാൻ അദ്ദേഹം പാശ്ചാത്യവൈദ്യശാസ്ത്രവും പഠിച്ചു. ചരിത്രം പഠിക്കുന്നതിലും അദ്ദേഹം താല്പര്യം കാണിച്ചു. ഉൽകൃഷ്ടാദർശങ്ങൾ പ്രതിഫലിപ്പിക്കുന്ന കാവ്യങ്ങൾ വായിക്കുന്നതിലും അദ്ദേഹം അഭിരുചി പ്രദർശിപ്പിച്ചിരുന്നു. നരേന്ദ്രന്റെ ചിന്താഗതി ആദർശപരമായ ഒരു അന്തരീക്ഷത്തിൽ കൂടിയായിരുന്നതുകൊണ്ടു് ചരിത്രം, തത്വശാസ്ത്രം, ഭൗതികശാസ്ത്രം മുതലായവയെല്ലാം നരേന്ദ്രനിൽ സ്ഥാനം പിടിച്ചിരുന്നു. ഇതിനെല്ലാം പുറമേ നരേന്ദ്രൻ കഥകൾ പറഞ്ഞു സ്നേഹിതന്മാരെ രസിപ്പിക്കാനും സമയം കണ്ടിരുന്നു. അദ്ദേഹം ചിലപ്പോൾ സ്നേഹിതന്മാരുമായി പകൽ സമയം വളരെ ഉല്ലാസത്തോടു കഴിച്ചുകൂട്ടിയതിനു ശേഷം രാത്രിയിൽ അധികസമയം അതിഗഹനമായ വിഷയങ്ങളെപ്പറ്റി ചിന്തിക്കുന്നതിനും വിനിയോഗിച്ചിരുന്നു. ശാരീരികമായി ക്ലേശങ്ങൾ ഉണ്ടായിരുന്നപ്പോൾ പോലും അദ്ദേഹത്തിന്റെ ബുദ്ധി ജാഗ്രതയോടെ പ്രവർത്തിച്ചിരുന്നു. തന്റെ ജീവിതത്തിന്റെ അവസാനഘട്ടത്തിൽ അദ്ദേഹം ഇപ്രകാരം പറഞ്ഞിട്ടുണ്ടു്: "എന്റെ ശരീരം ശക്തിഹീനമായെങ്കിലും ബുദ്ധിയുടെ പ്രവർത്തനം ഇപ്പോഴും ഊർജ്ജിതമായിട്ടുതന്നെയിരിക്കുന്നു." നേരമ്പോക്കുകളിൽ ഒരു കുട്ടിയെപോലെയും അതിഗഹനവും ഗംഭീരവുമായ വിഷയങ്ങളിൽ ഒരു പണ്ഡിതനെപ്പോലെയും നരേന്ദ്രൻ പരിലസിച്ചു.

ചെയ്യേണ്ട കാര്യങ്ങൾ യാതൊരു ബാഹ്യപ്രേരണയും കൂടാതെ അതിശുഷ്കാന്തിയോടും കാര്യക്ഷമതയോടും നരേന്ദ്രൻ നിർവ്വഹിച്ചുവന്നു. ഒരുവന്റെ മനോവികാസത്തിനും ഉന്നതിക്കും അടിസ്ഥാനം ആ ആളുടെ ഇച്ഛാസ്വാതന്ത്ര്യമായിരുന്നെന്നു് അദ്ദേഹം മനസ്സിലാക്കിയിരുന്നു. ആ ഇച്ഛാസ്വാതന്ത്ര്യം സന്മാർഗ്ഗികവും യുക്തിപൂർവ്വവുമായ വിവേകത്തോടുകൂടിയതായിരിക്കണം എന്നതു് ശ്രദ്ധേയമാണു്. ചില അവസരങ്ങളിൽ നിരീശ്വരത്വത്തിലേക്കു അദ്ദേഹത്തിന്റെ ചിന്താഗതികൾ പോയിരുന്നുവെങ്കിലും ഭൗതികസുഖത്തിനും ഇന്ദ്രിയസുഖത്തിനും വേണ്ടിയുള്ള ഒരു ജീവിതത്തെ അദ്ദേഹം വെറുത്തിരുന്നു. പ്രകൃത്യാ സന്ന്യാസത്തിനുള്ള വാസനയുണ്ടായിരുന്നെങ്കിലും ലൗകികജീവിതത്തിലും നരേന്ദ്രൻ ഉന്മേഷം പ്രകടിപ്പിച്ചിരുന്നു. അദ്ദേഹം ബി. എൽ. പരീക്ഷക്കു പഠിച്ചുകൊണ്ടിരുന്നപ്പോൾ ഒരു സ്നേഹിതനോടു് ഇപ്രകാരം പറഞ്ഞു. "ഞാൻ പരീക്ഷക്കു ചേരണമെന്നു് ഉദ്ദേശിക്കുന്നില്ല. പരീക്ഷകൊണ്ടെന്തു പ്രയോജനമാണു്? സർവ്വപ്രകാരത്തിലും എനിക്കു സ്വാതന്ത്ര്യം വേണം." ആത്മീയോത്കർഷത്തിനു വിവാഹം ഒരു തടസ്ഥമായിരുന്നുവെന്നു ചെറുപ്പം മുതൽക്കേ മനസ്സിലാക്കിയ നരേന്ദ്രൻ അതേ സ്നേഹിതനോടു് മറെറാരിക്കൽ ഇപ്രകാരം പറഞ്ഞു. "നിങ്ങൾ വിവാഹത്തിൽ ഏർപ്പെട്ടിരിക്കുന്നു.

ഒരു ഗൃഹസ്ഥാശ്രമിയുടെ കെട്ടുപാടുകൾക്കെല്ലാം അധീനനുമാണു് നിങ്ങൾ. എനിക്കു എത്ര സ്വാതന്ത്ര്യം ഉണ്ടു്! എന്റേതു് സന്ന്യാസജീവിതമായിരിക്കും, അതു നിശ്ചയം തന്നെ.”

മനുഷ്യജീവിതം സ്വപ്നസമാനമാണെന്നും ലോകസുഖങ്ങളെല്ലാം ക്ഷണികമാണെന്നും അയഥാർത്ഥമായ ഈ ലോകത്തിൽനിന്നും രക്ഷനേടുന്നതിനുള്ള മാർഗ്ഗം സന്ന്യാസമാണെന്നും നരേന്ദ്രൻ മനസ്സിലാക്കിയിരുന്നു. ഈ അവസരത്തിലാണു് ഈശ്വരസാക്ഷാത്കാരം ലഭിക്കണമെന്നും ലോകസംഭവങ്ങളുടെ യഥാർത്ഥതത്വം ഗ്രഹിക്കണമെന്നുമുള്ള ജിജ്ഞാസ നരേന്ദ്രനു വർദ്ധിച്ചതു്. തന്റെ ഈ സംരംഭത്തിൽ അനവധി പ്രശ്നങ്ങളെയും പ്രയാസങ്ങളെയും സംശയങ്ങളേയും അദ്ദേഹത്തിനഭിമുഖീകരിക്കേണ്ടിവന്നു. എല്ലാ വിഷമഘട്ടങ്ങളെയും തരണം ചെയ്തു് താൻ വിജയം കൈവരിക്കുമെന്നു് അദ്ദേഹത്തിനുറപ്പുണ്ടായിരുന്നു. മാത്രമല്ല തന്നിൽ അന്തർലീനമായി കിടന്ന സന്ന്യാസാദർശം ഒരു ദിവസം തന്റെ സംശയങ്ങളെയും അജ്ഞാനത്തെയും ദൂരീകരിച്ചു് തന്നെ ഒരു സന്ന്യാസിവര്യനാക്കിത്തീർക്കുമെന്നും നരേന്ദ്രൻ വിശ്വസിച്ചിരുന്നു. നരേന്ദ്രനു ഹൃദയശുദ്ധി വളരെയുണ്ടായിരുന്നു. “ഹൃദയശുദ്ധിയുള്ളവനു് ഈശ്വരനെ കാണാം” എന്നാണല്ലോ ക്രിസ്തു പറഞ്ഞിരിക്കുന്നതു്.

അതിബുദ്ധിമാനായിരുന്ന ഡോക്ടർ ബ്രജേന്ദ്രനാഥസീൽ 1907-ാമാണ്ടത്തെ പ്രബുദ്ധഭാരതത്തിൽ ഇപ്രകാരം പറഞ്ഞിട്ടുണ്ടു്: “ആദ്യമായി ഞാൻ വിവേകാനന്ദസ്വാമികളെ കണ്ടപ്പോൾ ഞങ്ങൾ ജനറൽ അസംബ്ലീസ് കോളേജിലെ പണ്ഡിതനും തത്വചിന്തകനും കവിയുമായിരുന്ന പ്രിൻസിപ്പാൾ വില്യം ഹേസ്റ്റിയുടെ സഹവിദ്യാർത്ഥികളായിരുന്നു. അദ്ദേഹത്തിനു് എന്നെക്കാൾ ഒരു വയസ്സു കൂടുതലുണ്ടായിരുന്നെങ്കിലും ഞാനായിരുന്നു ഒരു ക്ലാസ്സു മുകളിൽ പഠിച്ചിരുന്നതു്. സരളത, സംഗീതവാസന, സംഭാഷണചാതുര്യം, വിനയം, സൌഹാർദ്ദം, ആചാരമര്യാദകൾ എന്നീ അസാധാരണ വിശിഷ്ടഗുണങ്ങൾ നരേന്ദ്രനിൽ പരിലസിച്ചിരുന്നു........ഇപ്രകാരമുള്ള ഗുണങ്ങൾ ഒരു വ്യക്തിക്കുണ്ടാകാം. എന്നാൽ ആത്മീയശക്തിയെകുറിച്ചും ആത്മീയോത്കർഷത്തെകുറിച്ചും അല്പം ചില ആളുകൾക്കു മാത്രമേ വിവരം ഉണ്ടാകുകയുള്ളു.

ഈ അവസരത്തിലാണു് നരേന്ദ്രന്റെ ചിന്താഗതികൾക്കു മാററം സംഭവിച്ചു് അദ്ദേഹത്തിന്റെ ആത്മവിശ്വാസം ഉറച്ചു് ഭാവിശ്രേയസ്സിനുള്ള അടിസ്ഥാനം ഇട്ടതു്. ജോൺസ്റ്റുവർട്ടുമിൽ എഴുതിയ മതപരമായ ലേഖനങ്ങൾ വായിച്ചതുമൂലം ബ്രഹ്മസമാജത്തിൽനിന്നും തനിക്കു ലഭിച്ച ഈശ്വരവിശ്വാസവും ഉന്മേഷവും നാമാവശേഷമായിപ്പോയി. കാര്യകാരണസംബന്ധത്തെപ്പററി ആലോചിച്ചപ്പോൾ ലോകത്തിലും മനുഷ്യനിലും കണ്ടിരുന്ന തിന്മകളും സർവ്വജ്ഞനും സർവ്വശക്തനുമായ ഈശ്വരന്റെ നന്മയും തമ്മിൽ യാതൊരു പൊരുത്തവും അദ്ദേഹംകണ്ടില്ല....

അദ്ദേഹത്തിന്റെ മാനസോല്ലാസം അപ്രത്യക്ഷമായി. ഈശ്വരചിന്തക്കും പ്രാർത്ഥനക്കും ആഗ്രഹം കുറഞ്ഞുവന്നു. അതുകൊണ്ടു് ആത്മശാന്തി ലഭിക്കുന്നതിനു വിഷമമായിത്തീർന്നു. എന്നാൽ സംഗീതത്തിലുള്ള തന്റെ അഭിരുചി അദ്ദേഹത്തിനു ശാന്തിയും സമാധാനവും കൈവരുത്തുകയും ചില അദൃശ്യവസ്തുതകളെപ്പററി ഒരു ബോധം ഉണ്ടാക്കിക്കൊടുക്കുകയും ചെയ്തു.... പരമാർത്ഥതത്വത്തെപ്പററിയുള്ള ഒരു തീർപ്പിലെത്താൻ സാധിക്കാഞ്ഞതുകൊണ്ടു് അദ്ദേഹം ദുഃഖിച്ചു....അദ്ദേഹത്തിനു പുസ്തകങ്ങളിൽനിന്നും ജ്ഞാനം സമ്പാദിക്കുന്നതിനേക്കാൾ കൂടുതൽ ഇഷ്ടം അനുഭവത്തിൽനിന്നും ജ്ഞാനം സമ്പാദിക്കാനായിരുന്നു.

സത്യാന്വേഷണത്തിൽ നേരിടേണ്ടിവരുന്ന വിഷമതകളെ വളരെ ഉത്സാഹത്തോടുകൂടി അഭിമുഖീകരിക്കുന്നതു കണ്ടു് ഞാൻ അദ്ദേഹത്തിലേക്കു വളരെയധികം ആകർഷിക്കപ്പെട്ടു.

ഷെല്ലിയുടെ ചില കവിതകൾ ഞാൻ അദ്ദേഹത്തെ വായിച്ചു കേൾപ്പിച്ചു....അതു് അദ്ദേഹത്തിന്റെ

ചിന്താഗതികൾക്ക് ഒരു മാററം വരുത്തി തത്വചിന്തകന്മാരുടെ യുക്തിവാദങ്ങൾക്കുപോലും ചെയ്യാൻ കഴിയാത്തതായിരുന്നു അതു്. പ്രപഞ്ചം ചൈതന്യരഹിതവും പ്രേമരഹിതവുമായ ഒരു യന്ത്രമല്ല. നേരേമറിച്ച് പ്രപഞ്ചത്തിലുടനീളം ഒരു ആദ്ധ്യാത്മികതയുണ്ടെന്നു് അദ്ദേഹം മനസ്സിലാക്കി.

ഷെല്ലിഭാവന ചെയ്തിരുന്നതിനേക്കാൾ കുറച്ചുകൂടി ഉയർന്ന 'പരബ്രഹ്മമാണു് പ്രപഞ്ചത്തിന്റെ മൂലകാരണം' എന്ന ആദർശം ഞാൻ അദ്ദേഹത്തോടു പറഞ്ഞു. വേദാന്തത്തിലെ അദ്വൈതം, ഹീഗലിന്റെ Absoluteism, ഫ്രഞ്ചുവിപ്ലവത്തിലെ മുദ്രാവാക്യങ്ങളായ സമത്വം, സ്വാതന്ത്ര്യം, സാഹോദര്യം എന്നിവയെല്ലാം കൂട്ടിയിണക്കുന്ന ഒരു മനോഭാവമായിരുന്നു എനിക്കപ്പോൾ ഉണ്ടായിരുന്നതു്. വ്യക്തിത്വത്തിനു പ്രാധാന്യം കല്പിക്കുന്നതു് അധർമ്മമായിരുന്നെന്നായിരുന്നു എന്റെ അഭിപ്രായം. പ്രപഞ്ചത്തിന്റെ മൂലകാരണം എല്ലാത്തിലുമുണ്ടായിരുന്നു, പ്രകൃതിയിലും, ജീവിതത്തിലും, പരമാർത്ഥതത്വത്തിന്റെ പ്രകടനമായ ചരിത്രത്തിലും........

പ്രപഞ്ചമൂലകാരണത്തിന്റെ ഉത്കൃഷ്ടത, വ്യക്തികളുടെ അപ്രാധാന്യം എന്നീ ആശയങ്ങൾ വിവേകാനന്ദസ്വാമികളുടെ മനസ്സിൽ വളരെ വേഗം സ്ഥാനം പിടിച്ചു് സംശയവാദത്തെയും ഭൗതികവാദത്തെയും കീഴടക്കുകയും ചെയ്തു. പക്ഷേ ഇതും അദ്ദേഹത്തിനു ശാന്തി നല്കിയില്ല........"

നരേന്ദ്രനു പരമാർത്ഥജ്ഞാനം ലഭിക്കണമെന്നുള്ള അത്യാശയുണ്ടായിരുന്നു. താൻ അനുഭവിച്ചുകൊണ്ടിരുന്ന വ്യാകുലതകൾക്കും വിഷമങ്ങൾക്കും സംഭ്രമങ്ങൾക്കും ഇടയിലും അദ്ദേഹം ഈശ്വരനെ ചിന്തിക്കുന്നതിനും ധ്യാനിക്കുന്നതിനും പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഈശ്വരധ്യാനംകൊണ്ടു് അദ്ദേഹത്തിനു് മനസ്സമാധാനം ലഭിച്ചു. ധ്യാനത്തിൽ ഏർപ്പെട്ടിരുന്ന ചില അവസരങ്ങളിൽ അദ്ദേഹത്തിനു ആനന്ദാനുഭൂതി ലഭിച്ചിരുന്നു. ദക്ഷിണേശ്വരത്തു പോയിക്കൊണ്ടിരുന്നപ്പോൾ നരേന്ദ്രനു ലഭിച്ച ദർശനങ്ങൾ ഒരു പരമാർത്ഥ തത്വമുണ്ടെന്നുള്ള വിശ്വാസത്തെ ബലപ്പെടുത്താൻ നരേന്ദ്രനെ വളരെയധികം സഹായിച്ചു. ശ്രീരാമകൃഷ്ണദേവന്റെ വാക്കുകൾ നരേന്ദ്രനു വളരെയധികം ആശ്വാസം നല്കുകയും നിരന്തരം ധ്യാനം പരിശീലിക്കാൻ പ്രേരിപ്പിക്കുകയും ചെയ്തു. "മനുഷ്യരുടെ ആത്മാർത്ഥമായ പ്രാർത്ഥന, ഈശ്വരൻ ചെവിക്കൊള്ളുന്നു. നിങ്ങൾ എന്നെ കാണുന്നതിലും കൂടുതൽ വ്യക്തമായി നിങ്ങൾക്കു ഈശ്വരനെ കാണാൻ സാധിക്കും എന്നു ഞാൻ ഉറപ്പുതരാം. നിങ്ങൾക്കു എന്നോടു സംസാരിക്കുന്നതിനേക്കാൾ സൌഹാർദ്ദമായി ഈശ്വരനോടു സംഭാഷണം ചെയ്യാം. ഒരുവനു് ഈശ്വരനോടു സംഭാഷണം ചെയ്യാനും അദ്ദേഹത്തിന്റെ സ്പർശം ഏല്ക്കാനും സാധിക്കും" "നിങ്ങൾ ദൈവത്തിന്റെ പല രൂപങ്ങളിൽ വിശ്വസിക്കയില്ലായിരിക്കാം. ഒരു പക്ഷെ അവയെല്ലാം മനുഷ്യസങ്കല്പങ്ങളാണെന്നു പറഞ്ഞു" തള്ളിക്കളഞ്ഞേക്കാം. എന്നിരുന്നാലും ജഗന്നിയന്താവായ ഒരു പരമാർത്ഥ തത്വത്തിൽ നിങ്ങൾക്കു വിശ്വാസമുണ്ടെങ്കിൽ നിങ്ങൾ ഇങ്ങിനെ പ്രാർത്ഥിക്കുക. 'ഹേ ജഗദീശ്വരാ, അവിടുന്നു് ആരാണെന്നു് എനിക്കറിഞ്ഞുകൂടാ. അവിടുത്തെ യഥാർത്ഥ സ്വരൂപം എനിക്കു കാട്ടിത്തരാൻ കരുണയുണ്ടാകണമേ.' നിങ്ങളുടെ പ്രാർത്ഥന അകമഴിഞ്ഞുള്ളതാണെങ്കിൽ അതു് ഈശ്വരനു കൈക്കൊള്ളാതിരിക്കുവാൻ നിവൃത്തിയില്ല." എന്നീ ശ്രീരാമകൃഷ്ണദേവന്റെ വാക്കുകൾ നരേന്ദ്രനു വളരെയധികം പ്രോത്സാഹനം നല്കുകയും ആദ്ധ്യാത്മിക സാധനകൾക്കു വളരെയധികം സഹായിക്കുകയും ചെയ്തു. 'പ്രപഞ്ചത്തിന്റെ നിയന്താവായി ഒരു ഈശ്വരനുണ്ടെന്നുള്ള സത്യത്തിലേക്കുള്ള ചില സൂചനകൾ മാത്രമേ മനുഷ്യബുദ്ധിക്കു തരുവാൻ സാധിക്കുകയുള്ളു. ഈശ്വരനെപ്പററിയുള്ള യഥാർത്ഥജ്ഞാനം മനുഷ്യബുദ്ധിക്കതീതമാണു്. ഇവിടെവച്ചാണു് തത്വശാസ്ത്രം അവസാനിക്കുന്നതും മതം തുടങ്ങുന്നതും' എന്നും മററുമുള്ള ഹാമിൽടന്റെ അഭിപ്രായം നരേന്ദ്രനിൽ വളരെ സ്വാധീനത ചെലുത്തിയിരുന്നു. നരേന്ദ്രൻ ഈ അഭിപ്രായങ്ങൾ പലപ്പോഴും ഉദ്ധരിച്ചു പറയാറുണ്ടായിരുന്നു. ഈയിടക്കെല്ലാം ആദ്ധ്യാത്മിക സാധനകൾക്കായി നരേന്ദ്രൻ

അത്യധികം സമയം ചിലവഴിച്ചിരുന്നെങ്കിലും തത്വശാസ്ത്രപരമായ പുസ്തകങ്ങൾ അദ്ദേഹം ഉപേക്ഷിച്ചിരുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ അദ്ദേഹത്തിന്റെ മനസ്സ് പഠിത്തം, സംഗീതം, ധ്യാനം എന്നീ പ്രവൃത്തികളിൽ നിരന്തരം ഏർപ്പെട്ടിരുന്നു.

നരേന്ദ്രൻ മുമ്പ് ബ്രഹ്മസമാജക്കാരെപ്പോലെ നിരാകാര സഗുണബ്രഹ്മത്തെയാണ് ധ്യാനിച്ചിരുന്നത്. എന്നാൽ ഇപ്പോൾ നരേന്ദ്രന്റെ ഹൃദയാന്തർഭാഗത്തുനിന്നുംഉണ്ടായ പ്രാർത്ഥന ഇപ്രകാരമാണ് "ഹേ ജഗദീശ്വരാ, ദയവോടുകൂടി സത്യസ്വരൂപനായ അവിടുന്ന് അവിടുത്തെ യഥാർത്ഥസ്വരൂപം എനിക്കു കാണിച്ചുതരേണമേ." ഇപ്രകാരം പ്രാർത്ഥിച്ചശേഷം നരേന്ദ്രൻ തന്റെ മനസ്സിൽനിന്നും മറ്റെല്ലാവിധ വിചാരങ്ങളെയും ആട്ടിപ്പുറത്താക്കിയിരുന്നു. കുറച്ചുസമയത്തിനുള്ളിൽ അദ്ദേഹത്തിന്റെ മനസ്സ് ഹൃദയാന്തർഭാഗത്തിൽപ്രവേശിച്ച് ശരീരവും സമയവും മറന്ന് ധ്യാനത്തിൽ മുഴുകിയിരിക്കുമായിരുന്നു. രാത്രിയിൽ മററുള്ളവരെല്ലാ, വിശ്രമിക്കുമ്പോൾ അദ്ദേഹം ഇതുപോലെ ധ്യാനിച്ചിരുന്നു. ആ സമയത്തു പറഞ്ഞറിയിക്കാൻ കഴിയാത്തവിധമുള്ള ഒരു മനശ്ശാന്തി അദ്ദേഹത്തിനനുഭവപ്പെട്ടിരുന്നു. ഈ വിധമുള്ള ആനന്ദാനുഭൂതികൾകൊണ്ടുമതിമറന്ന അദ്ദേഹം തന്റെ ഇരിപ്പടം വിട്ടുപോകാൻ സാധിക്കാത്തവനായിത്തീർന്നിട്ടുണ്ട്. ഇതുപോലെയുള്ള ഒരവസരത്തിലാണ് അദ്ദേഹത്തിനു ഭഗവാൻ ശ്രീ ബുദ്ധന്റെ ദർശനം ലഭിച്ചതു്.

ഇപ്രകാരമുള്ള പല അനുഭൂതികളും ദർശനങ്ങളുമുണ്ടായിക്കൊണ്ടിരുന്നുവെങ്കിലും പരമാർത്ഥ തത്വം ഗ്രഹിക്കണമെന്നുള്ള അദ്ദേഹത്തിന്റെ അഭിലാഷത്തിനു യാതൊരു മാററവുമുണ്ടായില്ല. സാധാരണക്കാർക്കു ഇന്ദ്രിയവിഷയങ്ങളോടാണ് അത്യാസക്തി. എന്നാൽ നരേന്ദ്രൻ ജീവിതത്തിന്റെ യഥാർത്ഥ തത്വം മനസ്സിലാക്കാനായിരുന്നു ആസക്തി പ്രകടിപ്പിച്ചിരുന്നതു്. ലൗകികജ്ഞാനവും ലൗകികാനുഭവങ്ങളും ആധ്യാത്മികതക്കുപകരിക്കുകയില്ലെന്ന് അദ്ദേഹം മനസ്സിലാക്കി. ഈ പ്രപഞ്ചത്തിന്റെയെല്ലാം ഉല്പത്തിസ്ഥാനവും ചൈതന്യമുള്ളതും അവർണ്ണനീയവുമായ ഒരു പരമാർത്ഥ തത്വമുണ്ടെന്ന ബുദ്ധിപരമായ ഒരു തീർപ്പിലും ക്രമേണ നരേന്ദ്രൻ എത്തിച്ചേർന്നു.

നരേന്ദ്രന് ഇപ്പോൾ ഈശ്വരദർശനം ലഭിക്കണമെന്നുള്ള അതിയായ ആഗ്രഹം ജനിച്ചു. അദ്ദേഹം നിരന്തരം ഈശ്വരചിന്തയിൽ മുഴുകി. ധ്യാനം അദ്ദേഹത്തിന്റെ സ്വഭാവമായിത്തീർന്നു. നരേന്ദ്രൻ രാത്രിയിൽ പല ദിവ്യസ്വപ്നങ്ങളും കണ്ടിരുന്നു. ഈ അവസരത്തിലാണ് അദ്ദേഹത്തിനു നിരന്തരം താൻ ശരീരത്തിൽ നിന്നും ഭിന്നനാണെന്നുള്ള അനുഭവമുണ്ടായതു്.

തന്റെ ഉപദേഷ്ടാവും സഹായിയുമായ ശ്രീരാമകൃഷ്ണദേവനെ ആദ്യം കണ്ടപ്പോൾതന്നെ തനിക്കു നിത്യശാന്തി ലഭിച്ചെന്നും തന്റെ കഷ്ടപ്പാടുകൾക്കൊരറുതിവന്നുവെന്നും നരേന്ദ്രൻ കരുതിയെങ്കിലും അദ്ദേഹത്തെ പാടെ തന്റെ ഗുരുവായി സ്വീകരിക്കാൻ നരേന്ദ്രനു കഴിഞ്ഞില്ല. ശ്രീരാമകൃഷ്ണദേവൻ നരേന്ദ്രനിൽ ഉറങ്ങിക്കിടന്നിരുന്ന ആധ്യാത്മിക ശക്തിയെ ഉണർത്താൻ ശ്രമിച്ചപ്പോൾ നരേന്ദ്രൻ തന്റെ ബുദ്ധിശക്തിക്കു മാററുകൂട്ടി. നരേന്ദ്രൻ അദ്ദേഹത്തെ എതിർക്കുകയും ശല്യപ്പെടുത്തുകയും കൂടി ചെയ്തു. പക്ഷേ ശ്രീരാമകൃഷ്ണദേവന്റെ പിടിയിൽനിന്നും രക്ഷനേടുവാൻ നരേന്ദ്രനു കഴിഞ്ഞില്ല: ക്രമേണ നരേന്ദ്രന്റെ എതിർപ്പുകുറഞ്ഞു് അദ്ദേഹത്തിനു പരിപൂർണ്ണമായി കീഴടങ്ങി. നരേന്ദ്രനിൽ വന്നുകൂടിയ പരിവർത്തനവും അദ്ദേഹത്തിലുദിച്ച പ്രകാശവും എപ്രകാരം സംഭവിച്ചുവെന്നു പറഞ്ഞറിയിക്കാൻ പ്രയാസമാണ്, ശ്രീരാമകൃഷ്ണദേവൻ അഗ്രാഹ്യവും അദ്ഭുതകരവുമായ വിധത്തിലാണ് ഇതു് സാധിച്ചതു്. അദ്ദേഹത്തിന്റെ ബാഹ്യമായ, ബുദ്ധിപരമായ, പോരാട്ടം മാത്രമേ സ്നേഹിതന്മാർക്കു മനസ്സിലാക്കാൻ കഴിഞ്ഞുള്ളു. അദ്ദേഹത്തിന്റെ ആന്തരികപരിവർത്തനം അദ്ഭുതംതന്നെയാണ്! അതിനെപ്പററി ഗുരുവിനു മാത്രമേ അറിവുണ്ടായിരുന്നുള്ളു; ഒരു പക്ഷേ ശിഷ്യനും നിശ്ചയമുണ്ടായിരുന്നിരിക്കാം.

സ്വാമി ജൈത്രാനന്ദ.

ജൂൺ 1963

# പ്രബുദ്ധകേരളം

ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വിദ്യയാ അമൃതം അശ്നുതേ




കാലടി [എറണാകുളം ഡിസ്ട്രിക്ട്] കേരളം

# PRABUDDHA KERALAM

## ADVERTISEMENT RATES

ORDINARY INNER PAGES

| | FULL PAGE | HALF PAGE | QUARTER PAGE |
|---|---|---|---|
| 12 insertions in 12 months : | Rs. 750 | Rs. 400 | Rs. 275 |
| 6 insertions in 9 months : | Rs. 400 | Rs. 220 | Rs. 150 |
| 3 insertions in 6 months : | Rs. 210 | Rs. 120 | Rs. 80 |
| ONE INSERTION : | Rs. 75 | Rs. 45 | Rs. 30 |

COVER PAGES

| | BACK COVER Full | BACK COVER Half | 2ND COVER Full | 2ND COVER Half | 3RD. COVER Full | 3RD. COVER Half |
|---|---|---|---|---|---|---|
| 12 insertions in 12 months: | Rs 2509 | Rs. 1500 | Rs. 2000 | Rs 1200 | Rs. 1800 | Rs 950 |
| 6 insertions in 9 months: | Rs: 1400 | Rs. 800 | Rs. 1100 | Rs. 650 | Rs. 950 | Rs. 500 |
| 3 insertions in 6 months: | Rs. 725 | Rs. 425 | Rs. 575 | Rs. 350 | Rs. 500 | Rs 275 |
| ONE INSERTION : | Rs. 250 | Rs. 150 | Rs. 200 | Rs. 125 | Rs. 175 | Rs. 100 |

The above rates are for advertisements in one coour.

25% extra for special position & 30% extra for each additional colour.

The above rates for advertisements are effective from 1st April 1962 and are not applicable to current advertisements booked before that date.

Deadine for Advertisements is 1st of Every Month for the Following Month's Issue

SPECIAL CASH DISCOUNT FOR PAYMENT OF FULL ADVERTISEMENT CHARGES IN ADVANCE: 5%



# പ്രബുദ്ധകേരളം

വാല്യം 48 | 1963 ജൂൺ | ലക്കം 6

## അമൃതവാണി

### ശ്രീരാമഭജനഗീതികാഃ

കാപീ ചാപ

(1)

വിഹര മാനസ രാമേ സച്ചിദാനന്ദഘനശ്യാമേ
അഹിതരാക്ഷസവിരാമേ മഹീതനയാഭിരാമേ
പുരന്ദരാദിവിനുതേ പാപഘനസമീരേ
കരുണാരസനിലയേ സരസീരുഹനാഭേ

(2)

കേദാരഗൌഡം ചെമ്പട

രാമ പരിപാലയ മാം അയി ഭീമനിശിചരവിദലന ജഗദീശ — പ
കാമാധികസുന്ദര നതജനകാമിതവിതരണലോലുപ രാമ
വായുസൂനുകരലാലിതപദയുഗ വാരിജാതരുചിഹാരി വദന
നിരപായ ഹേമമൃഗഖണ്ഡന സുലലിതഭാലശോഭിതഘനസാരതിലകവര
വാരിരാശിമദനാശന പടുശര വാസവാശ്മകമനീയസുഷമ
ചാരുരത്നയുതഹേമമകുടധര ജാനകീഹൃദയമനോഹര മൃദുഹാസ
സാധുജാലസകലാധിഹരണചണ സാർവ്വഭൗമ സുരമൌനിവിനുതഗുണ
ബാധിതാഖിലമലാംബുജസുനയന പദ്മനാഭ സമമങ്ഗലവിതരണ.

(1) അല്ലയോ മനസ്സേ കാർമുകിൽ വർണ്ണനായി ദിവ്യശരീരം കൈക്കൊണ്ടവനും സച്ചിദാനന്ദസ്വരൂപിയും ലോകവിരോധികളായ രാക്ഷസന്മാരെ അടക്കിയവനും ഭൂമീപുത്രിയായ സീതാദേവിക്ക് ആകർഷണീയനും ഇന്ദ്രാദിദേവതകളാൽ സ്തുതിക്കപ്പെടുന്നവനും പാപസമൂഹമാകുന്ന മേഘപടലത്തെ പറത്തുന്ന കൊടുങ്കാററും കരുണാരസത്തിനു പാർപ്പിടവും പങ്കജനാഭനുമായ ശ്രീരാമചന്ദ്രനിൽ നിരന്തരം വിഹരിച്ചാലും.

(2) അല്ലയോ ശ്രീരാമാ അടിയനെ അവിടുന്നു കാത്തു രക്ഷിക്കണം. ഹേ ജഗദീശാ അങ്ങ് ഭയങ്കരന്മാരായ നിശാചരന്മാരെ നശിപ്പിച്ചു. അവിടത്തെ സൌന്ദര്യം കാമദേവന്റേതിലും വളരെ അധികമാണ്. ഹേ രാമാ അടി പണിയുന്നവരുടെ അഭിലാഷങ്ങൾ സമ്പാദിച്ചുകൊടുക്കുന്നതിൽ അവിടത്തേക്ക വലിയ ആഗ്രഹമുണ്ട്. അവിടത്തെ പാദകമലങ്ങളെ മാരുതി തലോടിക്കൊണ്ടിരിക്കുന്നു. അവിടത്തെ മുഖമണ്ഡലം താമരപ്പൂവിന്റെ ശോഭയെ തോല്പിക്കുന്നു. യാതൊരു കുറവുമില്ലാത്ത അങ്ങ് പൊന്മാനായി വന്ന മാരീചനെ ഹനിച്ചു. മൃദുലകോമളമായ അവിടത്തെ തിരുനെററിയിൽ ചന്ദനപ്പൊട്ടു വിളങ്ങുന്നു. അവിടത്തെ അമ്പുകൾ സമുദ്രരാജനുണ്ടായ ദുർമ്മദത്തെ നശിപ്പിക്കാൻ കഴിവുള്ളതാണ്. ഇന്ദ്രനീലംപോലെ കമനീയമായ മൂർത്തിശോഭയാണവിടേക്കുള്ളത്. തിളങ്ങുന്ന രത്നങ്ങൾ പതിച്ചിട്ടുള്ളതാണ് ശിരസ്സിൽ ധരിച്ചിരിക്കുന്ന മുകുടം. ഹേ ജാനകീഹൃദയമനോഹരാ, മന്ദഹാസസുന്ദരാ, സ്വധർമ്മപാലനം ചെയ്യുന്ന സകലരുടേയും സകലവിധമായ ആധികളേയും ഹരിക്കുന്നവനേ, സാർവ്വഭൌമാ, ദേവന്മാരാലും മുനികളാലും പുകഴ്ത്തപ്പെടുന്ന ഗുണമുള്ളവനേ, സർവ്വപാപങ്ങളേയും നശിപ്പിക്കുന്നവനേ, ജലജനയനാ, പത്മനാഭാ, സർവ്വമംഗളങ്ങളേയും ദാനം ചെയ്യുന്നവനേ, എന്നെ രക്ഷിക്കണമേ.

സ്വാതിതിരുനാൾ ശ്രീ രാമവർമ്മ മഹാരാജാവിന്റെ സംഗീതകൃതി.

# ഗദാധരൻ യൌവനത്തിൽ പ്രവേശിക്കുന്നു.

പൈതൃകമായി ലഭിച്ച വസ്തുക്കളിലെ ആദായക്കുറവും പൌരോഹിത്യത്തിൽ നിന്നും സമ്പാദിച്ച ദക്ഷിണയുടെ അപര്യാപ്തിയും ഭാര്യാരഹിതനായ രാമകുമാരനെ ധനാർജ്ജനത്തിനായി കല്ക്കട്ടാമഹാനഗരിയിലേക്കു യാത്രചെയ്വാൻ പ്രേരിപ്പിച്ചു. ഗ്രാമത്തിലുള്ള മററു ചിലരുടെ ഉദാഹരണം രാമകുമാരന് ഈ വിഷയത്തിൽ ധൈര്യം നൽകി. കുടുംബകാര്യം രാമേശ്വരനെ ഏല്പിച്ചിട്ട് രാമകുമാരൻ കല്ക്കട്ടയുടെ ഝാമാപുക്കുർ എന്ന വിഭാഗത്തിൽ ഒരു സംസ്കൃതപാഠശാല സ്ഥാപിച്ച് വിദ്യാർത്ഥികളെ പഠിപ്പിക്കുവാൻ തുടങ്ങി. പാഠശാലയിലെ വിദ്യാർത്ഥികളുടെ സംഖ്യ വർഷംപ്രതിതോറും വർദ്ധിച്ച് രാമകുമാരന്റെ സാമ്പത്തികാവസ്ഥ അല്പം മെച്ചപ്പെട്ടു. അദ്ദേഹം വർഷത്തിൽ ഒരിക്കൽ കാമാർപുക്കുറിലുള്ള സ്വന്തം വീട്ടിലേക്കു മടങ്ങുമായിരുന്നു. രാമകുമാരൻ വീട്ടിലില്ലാത്തപ്പോൾ രാമേശ്വരൻ വീട്ടുകാര്യം നോക്കിയിരുന്നുവെങ്കിലും ചന്ദ്രാദേവിക്കു വേണ്ട ഒത്താശകൾ ചെയ്യുവാൻ ആ യുവാവിന്റെ ബാലികയായ പത്നി സമർത്ഥയായില്ല. അൻപത്തി എട്ടുവയസ്സായ ചന്ദ്രമണീദേവി തനിയെ രഘുവീരസേവയും വീട്ടുജോലികളും രാമകുമാരന്റെ തള്ളയില്ലാത്ത മകനായ അക്ഷയന്റെ ശുശ്രൂഷയും മററും പരിശ്രമിച്ചു നടത്തേണ്ടതായി വന്നു. രാമേശ്വരൻ വലിയ ഉത്സാഹിയായിരുന്നില്ല. അതുകൊണ്ട് വേണ്ടത്ര ധനമാർജ്ജിച്ച് കുടുംബഭരണം നടത്തുന്നതിനോ കടംവീട്ടുന്നതിനോ കഴിവുണ്ടായില്ല. ഇളയ അനുജനായ ഗദാധരനോടു വലിയ പ്രതിപ

ത്തിയുണ്ടായിരുന്നു. എങ്കിലും കാര്യമായി പഠിത്തത്തിൽ സഹായിക്കുന്നതിനുള്ള ശക്തി രാമേശ്വരനില്ലായിരുന്നു. സർവ്വപ്രിയനും ഗുണസമ്പന്നനുമായ ഗദാധരൻ വിവേകശാലിയായിരുന്നതുകൊണ്ട് വഴിതെറ്റാതെ വളർന്ന് പിടിപ്പുള്ളവനായിത്തീർന്നുകൊള്ളുമെന്ന് രാമേശ്വരൻ വിശ്വസിച്ചു. മൂത്ത ജ്യേഷ്ഠൻ കല്ക്കട്ടാക്കു പോയപ്പോൾ ഗദാധരന്റെ വയസ്സ് പതിമൂന്നായിരുന്നു. കാര്യവിവരവും ഉൾക്കാഴ്ചയും ഉള്ള ഗദാധരൻ പാഠശാലയിലെ പഠിത്തം പണമുണ്ടാക്കാനുള്ളൊരുപായം മാത്രമാണെന്നു ചിന്തിച്ചുറക്കാൻ തുടങ്ങി. പണ്ഡിതനായ ഒരു പുരോഹിതന്റെ വൈദുഷ്യംകൊണ്ടുള്ള പ്രയോജനം പൌരോഹിത്യത്തിന്റെ ഫലമായി ഉത്തരീയത്തിൽ വാങ്ങിക്കെട്ടിയ അരിയും വാഴപ്പഴവുമാണെന്ന് സ്പഷ്ടഭാഷയിൽ അദ്ദേഹം പിന്നീട് പറയുമായിരുന്നു. ലോകഭോഗത്തിനു വേണ്ടി സർവ്വഥാ പ്രയത്നിക്കുന്ന ഒരുവനു് ക്ഷുദിരാമശതോപാധ്യായനെപ്പോലെ സത്യനിഷ്ഠനും ദൃഢചരിത്രനും ഭഗവത്കിങ്കരനുമായിത്തീരാൻ കഴിയുകയില്ലെന്നു് ആ ബാലൻ നിശ്ചയിച്ചു. അടുത്ത വീട്ടുകാരുടെ അതിരു വെട്ടിപ്പിടിക്കാൻ ശ്രമിക്കുകയും അന്യോന്യം അടിപിടികൂടി അളന്ന വരയുടെ ഈ ഭാഗം ഞങ്ങളുടേതു് ആ ഭാഗം നിങ്ങളുടേതു് എന്നെല്ലാം വാദിക്കുകയും ചെയ്യുന്ന ജനങ്ങൾ കുറെ സമയം കഴിഞ്ഞു് സമ്പാദ്യം അനുഭവിക്കാതെ മൺമറയുകയും ചെയ്യുന്നതു് കണ്ടിട്ടുള്ള ബാലൻ പൊന്നും മണ്ണുമെല്ലാം ദുഃഖഹേതുവല്ലാതെ സുഖകാരണമല്ലെന്നു് ആലോചിക്കുവാൻ തുടങ്ങി. തന്റെ പിതാവിനെപ്പോലെ അല്പാഹാരവും എളിയ വസ്ത്രധാരണവും കൊണ്ടു തൃപ്തനായി ഈശ്വരഭക്തി വർദ്ധിപ്പിക്കുവാനാണു് ഗദാധരൻ ആഗ്രഹിച്ചതു്.

ഇപ്പോൾ ഗദാധരൻ വീട്ടിലിരുന്നു തന്നെ മിക്കവാറും സമയം കഴിക്കാൻ തുടങ്ങി. അയൽവാസികളായ സ്ത്രീകൾ ചന്ദ്രമണീദേവിയെ കാണാൻ വരുമ്പോൾ ഗദാധരനെക്കൊണ്ടു് അല്പം പാടിപ്പിച്ചോ വായിപ്പിച്ചോ കേൾക്കാൻ ആഗ്രഹിച്ചു. ഗദാധരൻ അമ്മക്കു ചെയ്ത കൈപ്പണിയിൽ അവർ പങ്കു വഹിച്ച അവസരമുണ്ടാക്കി ഗദാധരനിൽനിന്നും എന്തെങ്കിലും ശ്രവിക്കാൻ ഉത്സാഹം കാണിച്ചിരുന്നു. ഗ്രാമത്തിൽ ചുറ്റിത്തിരിഞ്ഞിരുന്ന ചാരണന്മാരിൽനിന്നും ഭക്തന്മാരിൽനിന്നും കവികളിൽനിന്നും നടന്മാരിൽനിന്നും സന്ദർഭംപോലെ ഗ്രഹിച്ചു വച്ചിരുന്ന കീർത്തനങ്ങളും പാട്ടുകളും പല പാത്രങ്ങളുടേയും അഭിനയങ്ങളും പ്രയോഗിച്ചു് വല്ല കാരണങ്ങൾകൊണ്ടും മനഃപീഡയനുഭവിച്ചു് ശാന്തിമാർഗ്ഗം തേടിവന്ന ഈ അയൽവാസികളെ ഗദാധരൻ സന്തോഷിപ്പിക്കുകയും ചിരിപ്പിക്കുകയും ചെയ്തിരുന്നു. ഗദാധരന്റെ ഭക്തിമാർഗ്ഗത്തിലുള്ള പുരോഗതിയും അതിനു സാക്ഷ്യം വഹിച്ച അനുഭവങ്ങളും ഭക്തിപാരവശ്യവും കണ്ടും കേട്ടും ഗ്രഹിച്ചിരുന്ന ഗൃഹിണികൾ സ്നേഹാദരങ്ങളോടുകൂടി ആ ബാലനെ വീക്ഷിച്ചു. ധർമ്മദാസ് ലാഹയുടെ സഹോദരിയായ പ്രസന്നമയിയും മററു ചില ഗൃഹിണികളും ഗദാധരനിൽ ബാലഗോപാലനെകണ്ടു് സ്വന്തം പുത്രനിലുമധികം വാത്സല്യം കാണിച്ചിരുന്നുവത്രേ. വൈഷ്ണവകുടുംബത്തിൽ പിറന്ന ബാലികകൾ മഹിമശാലിയായ ഈ ബാലനെ ഈശ്വരാംശമായി പ്രിയപ്പെടുവാൻ തുടങ്ങിയതിൽ ആശ്ചര്യമില്ല. അവരുടെ കൂട്ടത്തിൽ ശ്രീകൃഷ്ണന്റെ സഖീജനങ്ങളിൽ ഒരാളാണെന്നു ഗദാധരൻ തന്നെത്തന്നെ കരുതിയിരുന്നു. സ്ത്രീവേഷത്തിൽ ചിലസമയം ഗദാധരൻ യാത്രകളിൽ അഭിനയിച്ചിരുന്നു. രാധാദേവിയായോ ദേവിയുടെ പ്രിയസഖിയായോ വൃന്ദയായോ വേഷമെടുത്തു് അഭിനയിക്കുമ്പോൾ ഗദാധരന്റെ സ്വരവും നാട്യവും എല്ലാം വാസ്തവത്തിൽ സ്ത്രീയുടേതുപോലെതന്നെ തോന്നിയിരുന്നു. സ്ത്രീവേഷം പൂണ്ടു് കക്ഷത്തിൽ നിറകുടവുമായി ഹൽദാർപുകുർ കുളത്തിൽനിന്നും വരുന്ന ഗദാധരനെ കണ്ടാൽ സ്ത്രീയാണെന്നു തന്നെ പുരുഷന്മാരെല്ലാം വിശ്വസിക്കുമായിരുന്നു.

കാമാർപുകുറിൽ ക്ഷുദിരാമശ്ശതോപാധ്യായന്റെ ഗൃഹത്തിനടുത്തു് ഏഴു പുത്രന്മാരും എട്ടു പുത്രികളുമുള്ള സീതാനാഥപൈൻ എന്നൊരു സമ്പന്നനായ വ്യാപാരി താമസിച്ചിരുന്നു. ആ വീട്ടിലെ സ്ത്രീകൾ ചന്ദ്രമണീദേവിയുടെ സമീപം വരുക പതിവായിരുന്നു

തിനാൽ ഗദാധരനെ അവർ അടുത്തറിഞ്ഞിരുന്നു. പണക്കാരനായ പൈനിന്റെ വീട്ടിലെ അന്തഃപുരസ്ത്രീകൾ പുറത്തുപോകാൻ അനുവദിക്കപ്പെടാതിരുന്നതുകൊണ്ട് ഗദാധരന്റെ പാട്ടും പാരായണവും അവർക്കു കേൾക്കാൻ സാധിച്ചിട്ടില്ല. അതുകൊണ്ട് ഗദാധരൻ കീർത്തനം പാടുന്നതു കേൾക്കാൻ ആ വീട്ടിൽനിന്നും വന്നവർ അദ്ദേഹത്തെ അവരുടെ വീട്ടിലേക്കു ക്ഷണിച്ചു. സീതാനാഥനും ഗദാധരനിൽ വലിയ പ്രീതിയുണ്ടായി. ബാലകന്റെ ഭഗവത്കീർത്തനം കേൾക്കുന്നതിനു സ്ത്രീകൾക്കും സൌകര്യം ലഭിച്ചതിനാൽ ഗദാധരന്റെ ആഗമനം എല്ലാവർക്കും സന്തോഷമേ ആയുള്ളു. ആ വ്യാപാരികളുടെ ശ്രേണിയിൽ ദുർഗ്ഗാദാസ്പൈൻ എന്നൊരാൾ മാത്രം ബാലനായാലും ഒരു പുരുഷൻ അന്തഃപുരത്തിൽ പോകാൻ പാടില്ലെന്നു ശഠിച്ചു. അയാളുടെ വീട്ടിലെ സ്ത്രീകൾ മററാരാലും കാണപ്പെടാൻ കഴിഞ്ഞിട്ടില്ലെന്നും വീട്ടിന്റെ ഉള്ളെങ്ങിനെയാണെന്നുപോലും ആർക്കും അറിയാൻ കഴിവില്ലെന്നും വാദിച്ചു. ഒരു ദിവസം ദുർഗ്ഗാദാസൻ ഒരു ബന്ധുവിനോട് ഇങ്ങിനെ വൻപു പറയുന്നതു കേട്ട് അയാളോടു ഗദാധരൻ ചോദിച്ചു. 'സ്ത്രീകളെ അകററി മറവിൽ പാർപ്പിക്കുന്നതുകൊണ്ട് അവരെ കാത്തിടുവാൻ കഴിയുമോ? ധാർമ്മികമായ പരിശീലനംകൊണ്ടും ഈശ്വരഭക്തികൊണ്ടും മാത്രമേ അവരെ സംരക്ഷിക്കാൻ കഴിയൂ. വേണമെങ്കിൽ നിങ്ങളുടെ വീട്ടിന്റെ ഉള്ളും അവിടെയുള്ളവരേയുമെല്ലാം എനിക്കു കാണാൻ കഴിയും.' അതു സാധ്യമല്ലെന്നു ദുർഗ്ഗാദാസും ആണെന്നു ഗദാധരനും ശഠിച്ചു.

കുറെദിവസം കഴിഞ്ഞു് സ്വകാര്യമായി ഗദാധരൻ ഒരു നെയ്ത്തുകാരിയുടെ വേഷത്തിൽ പരുത്തുമുഷിഞ്ഞ സാരിയും ചുററി വെള്ളിമണികളുള്ള ഒരു വളയും കയ്യിലിട്ടുകൊണ്ട് കക്ഷത്തിൽ കുട്ടയുമായി മൂടുപടംകൊണ്ട് പകുതിമുഖം മറച്ച് സന്ധ്യയായപ്പോൾ ദുർഗ്ഗാദാസിന്റെ ഗൃഹത്തിൽ എത്തി. അയാൾ സ്നേഹിതന്മാരോടുകൂടി വീട്ടിന്റെ പൂമുഖത്തിരിക്കുകയായിരുന്നു. താനൊരു നൂലു വില്ക്കാൻപോയ നെയ്ത്തുകാരിയാണെന്നും നേരം വൈകിപ്പോയതുകൊണ്ട് രാത്രി കഴിച്ചുകൂട്ടാൻ വന്നതാണെന്നും പറഞ്ഞു. ദുർഗ്ഗാദാസ് ഊരും പേരുമെല്ലാം ചോദിച്ച് തൃപ്തിയോടെ അന്തഃപുരത്തിൽ പോയി സ്ത്രീകളോടൊപ്പം താമസിക്കുവാൻ ആ സ്ത്രീയോടു പറഞ്ഞു. കൃതജ്ഞതാസൂചകമായി വണങ്ങി ആ സ്ത്രീ വീട്ടിനുള്ളിൽ പ്രവേശിച്ചു. ആ ബാലികയുടെ മധുരമൊഴികൾ കേട്ട് സ്ത്രീകളുടെ കൂടെ താമസിച്ചുകൊള്ളാൻ പറഞ്ഞു. മധുരം ചേർത്ത കുറെ മലരും പൊരിയും തിന്നാൻ കൊടുത്തു് വിശ്രമിക്കാനൊരു മൂലയും ചൂണ്ടിക്കാണിച്ചുകൊടുത്തു. സ്ത്രീകളുടെ പെരുമാററം വളരെ സൂക്ഷിച്ചു ഗ്രഹിച്ച് ചിലപ്പോൾ അവരുടെ സംഭാഷണത്തിൽ ഗദാധരൻ പങ്കെടുക്കുകയും ചെയ്തു. രാത്രിയായിട്ടും ഗദാധരൻ വീട്ടിലേക്കു മടങ്ങാത്തതുകണ്ട് അമ്മ അന്വേഷിക്കാൻ രാമേശ്വരനെ പറഞ്ഞയച്ചു. സീതാനാഥപൈനിന്റെ വീട്ടിൽ ചെന്നപ്പോൾ ഗദാധരൻ അവിടെ ചെന്നില്ലെന്നുത്തരം കിട്ടി. ദുർഗ്ഗാദാസപൈനിന്റെ വീട്ടിനടുത്തുവന്നപ്പോൾ ഉറക്കെ പേരു വിളിച്ചു. വിളി കേട്ടയുടൻ ചേട്ടന്റെ സ്വരമാണെന്നു മനസ്സിലാക്കിയ ഗദാധരൻ അന്തഃപുരത്തിലിരുന്നുകൊണ്ട് "ഇതാ വന്നു ചേട്ടാ" എന്നു പറഞ്ഞുകൊണ്ട് പുറത്തേക്കോടി. ദുർഗ്ഗാദാസ് പരിഭ്രമിച്ചു. മുഷിഞ്ഞു. എങ്കിലും നേരമ്പോക്കു മനസ്സിലാക്കി അയാളും ചിരിച്ചു. ഗദാധരൻ അയാളുടെ ഗർവ്വം ഭഞ്ജിച്ചതിൽ എല്ലാവർക്കും സന്തോഷമായി അടുത്ത ദിവസം മുതൽ അയാളുടെ വീട്ടിലെ സ്ത്രീകളും സീതാനാഥപൈനിന്റെ വീട്ടിൽ ഗദാധരന്റെ കീർത്തനം കേൾക്കാൻ പോയിത്തുടങ്ങി. ഗദാധരന്റെ കീർത്തനത്തിലും തന്മയഭാവത്തിലും ഭക്തിപൂർവ്വം മുഴുകിയ ആ സ്ത്രീകൾ അദ്ദേഹത്തെ ആരാധിക്കുവാൻ തുടങ്ങി. അവർ നാട്യത്തിനുപയോഗിക്കുന്ന വേഷവിധാനങ്ങൾ കൂടി അദ്ദേഹത്തിനു സമ്പാദിച്ചുകൊടുത്തു. സീതാനാഥപൈൻ ഗദാധരനെ ഒരു ദേവതയെപ്പോലെ ഭക്ത്യാദരങ്ങളോടുകൂടി വീക്ഷിച്ചിരുന്നതിനാൽ വളർന്ന പെൺകുട്ടികൾ ധാരാളം തന്റെ വീട്ടിലുണ്ടായിരുന്നിട്ടും യൌവ്വനത്തിൽ പ്രവേശിക്കാറായ ഗദാധരനെ അവരുമായി ഇടപഴകുന്നതിൽ വിരോധമൊന്നും കാണിച്ചില്ല. ഗദാധരനിൽനിന്നും പുരാണകഥകൾ ശ്രവിച്ച് എല്ലാവ

ഷം പരിശുദ്ധമായ ആനന്ദമനുഭവിച്ചതേയുള്ളൂ. ഗദാധരനില്ലാത്തപ്പോൾ അദ്ദേഹത്തെപ്പററി സംസാരിക്കുന്നുകൊണ്ടെങ്കിലും അവർ സന്തോഷമനുഭവിച്ചു.

ആ ഗ്രാമത്തിലെ എല്ലാ സ്ത്രീപുരുഷന്മാരും ഗദാധരനെ സ്നേഹിച്ചു. പുരാണശ്രവണത്തിനുവേണ്ടി ജനങ്ങൾ കൂടുന്നിടത്തെല്ലാം ഗദാധരൻ ഹാജരായിരുന്നു. അദ്ദേഹത്തിന്റെ ഭക്തിനിർഭരവും ശ്രവണമധുരവുമായ സങ്കീർത്തനവും ഭാവപൂർണ്ണമായ നൃത്യവും നേരമ്പോക്കിനു വേണ്ടി അന്യരെ അനുകരണം ചെയ്തു കാണിക്കുന്നതും എല്ലാവരെയും അദ്ഭുതപ്പെടുത്തി. ഔചിത്യപൂർണ്ണമായ രീതിയിൽ കഥ പറയാനുള്ള സാമർത്ഥ്യവും അസാധാരണമായി ഗദാധരനിൽ ഉണ്ടായിരുന്നു. കാര്യാകാര്യവിവേചനവും ബാല്യത്തിൽത്തന്നെ ഗദാധരനിൽ ഉണ്ടായിരുന്നതിനാൽ അദ്ദേഹത്തെ ഒരു ഉപദേഷ്ടാവായി ഗ്രാമത്തിലുള്ളവർ സ്വീകരിക്കാൻ തുടങ്ങി. കപടശീലന്മാരുടെ അടവുകൾ കണ്ടുപിടിച്ച് അവരുടെ വഞ്ചനാപ്രയോഗങ്ങൾ നല്ല മനുഷ്യരുടെ മുമ്പിൽ നാടകമായി പ്രകടിപ്പിച്ച് ഗദാധരൻ അവരെ ദേഷ്യപ്പെടുത്തുമായിരുന്നു. ബഹുജനപ്രിയനായ ആ കുമാരനെ അവർക്കൊന്നും ചെയ്യാൻ കഴിഞ്ഞില്ല. ഗദാധരൻ അപ്പോൾ സ്കൂളിൽ പൊയ്ക്കൊണ്ടിരുന്നതും പഠിക്കണമെന്നുള്ള താത്പര്യത്തെക്കാൾ അധികമായി കൂട്ടുകാരോടു ചേർന്നു കളിക്കുന്നതിലുള്ള പ്രീതികൊണ്ടായിരുന്നു. ബാല്യാവസ്ഥയിൽ തന്റെ ഭാവിജീവിതം ഏതു വിധമായിരിക്കുമെന്ന് ആസൂത്രണം ചെയ്യാൻ കഴിഞ്ഞില്ലെങ്കിലും താൻ ഈശ്വരമാത്രശരണനും സംസാരവിരക്തനും കാഷായഭൂഷിതനുമായിത്തീരുമെന്ന് ചിലപ്പോൾ സങ്കല്പത്തിൽ അദ്ദേഹം കാണാതിരുന്നില്ല. എങ്കിലും മാതാവിന്റെയും മററും ക്ലേശങ്ങൾ കാണുമ്പോൾ അവർക്കു സഹായമായിത്തീർന്ന് അച്ഛനെപ്പോലെ ഒരു വൈദികജീവിതം കഴിച്ചാൽ മതിയെന്നും ചിലപ്പോൾ ഗദാധരനു തോന്നി. ഒടുവിൽ തന്റെ സന്ദേഹദോളായിതമായ മനസ്സിന് ശ്രീ രഘുവീരൻതന്നെ ഏകനിഷ്ഠമായ ഉറപ്പു നൽകുമെന്നു വിശ്വസിച്ച് ശാന്തനായി ഗദാധരൻ നാൾ കഴിച്ചു.

അക്കാലത്ത് ഗദാധരന്റെ ശുദ്ധഹൃദയത്തിൽ ഗ്രാമത്തിലുള്ളവരോടെല്ലാം സ്വന്തബന്ധുക്കളിലുള്ളതിലുമധികമായ പ്രീതി തോന്നിത്തുടങ്ങി. അവരുടെ സുഖദുഃഖങ്ങളിൽ ഭാഗം വഹിച്ചു. അവർക്കു തന്നിൽ ഉണ്ടായിരുന്ന വിശ്വാസപ്രതീക്ഷയും വിശുദ്ധഹൃദയരായ അവരുടെ സ്നേഹവും ഓർത്ത് അവരെ വിട്ടുപിരിയാൻ ഗദാധരനു മനസ്സു വന്നില്ല. അവർക്കുവേണ്ടി എന്തെങ്കിലും സേവ ചെയ്യുന്നത് സ്വന്തം താല്പര്യത്തിനുവേണ്ടി അവരെ പിരിയുന്നതിലും ശ്രേഷ്ഠമാണെന്ന് ഗദാധരന്റെ ആർദ്രഹൃദയത്തിൽ തോന്നിത്തുടങ്ങി. ഒരു ദിവസം അദ്ദേഹത്തിന്റെ മിത്രങ്ങൾ ഒരു നാടകസംഘം രൂപവൽക്കരിച്ച് അതിന്റെ ഭാരം വഹിക്കുന്നതിനും അവരെയെല്ലാം പരിശീലിപ്പിക്കുന്നതിനും ഗദാധരനെ ചുമതലപ്പെടുത്തി. മാണിക്കരാജന്റെ മാന്തോപ്പിൽ അഭിനയം തുടങ്ങാൻ തീർച്ചപ്പെടുത്തി. ഗദാധരന്റെ കീഴിൽ ബാലന്മാർ അതതു പാത്രങ്ങൾക്കു വേണ്ട പാട്ടു പഠിച്ചു. സ്കൂളിൽനിന്നും ഒളിച്ചോടി വന്ന് അവർ ശ്രീരാമന്റെയും ശ്രീകൃഷ്ണന്റെയും ചരിത്രം അഭിനയിക്കുവാൻ പരിശീലിച്ചു. ഏതെങ്കിലും ഒരു പ്രധാന പാത്രമായി ഗദാധരൻ ആ കളിയിൽ പങ്കെടുത്തതിനു പുറമെ മററുള്ളവരെ പരിശീലിപ്പിക്കുകയും ചെയ്തു. ഇടക്കിടെ ഗദാധരനു ഭാവസമാധിയുമുണ്ടായി. ചിത്രം വരക്കുന്നതിനും ഗദാധരനു ജന്മസിദ്ധമായ വാസനയുണ്ടായിരുന്നു. സഹോദരിയായ സർവ്വമംഗള ഒരുദിവസം ഭർത്താവിനെ ശുശ്രൂഷിക്കുന്നതു ഗദാധരൻ കാണുവാനിടയായി. ആ അവസ്ഥയിൽ ദമ്പതികളുടെ സന്തോഷപൂർണ്ണമായ രൂപം അദ്ദേഹം വരച്ചതു കണ്ടവരെല്ലാം അതിന്റെ തന്മയതയിൽ വിസ്മയിച്ചു. ദേവതാവിഗ്രഹം നിർമ്മിക്കുന്നതിനുള്ള സാമർത്ഥ്യമൊന്നു പ്രത്യേകം തന്നെയായിരുന്നു. അക്ഷയനെ അടുത്തുവച്ച് താലോലിച്ചുകൊണ്ട് അമ്മക്കു വീട്ടുകാര്യം നോക്കുന്നതിനുള്ള സൌകര്യമുണ്ടാക്കിക്കൊടുത്തു. ഇങ്ങിനെ ഗദാധരനു 17 വയസ്സ് ആരംഭിക്കാനുള്ള സമയംവരെ കഴിഞ്ഞു. ആ വർഷം രാമകുമാരൻ വീട്ടിലേക്കു മടങ്ങിയപ്പോൾ ഗദാധരന്റെ പഠിത്തത്തിലുള്ള ഔദാസീന്യം കണ്ടു. തനിക്കൊരു സഹായിയുടെ ആവശ്യമുണ്ടായിരുന്നതിനാൽ ഗദാധരനെ അ

തിനു കല്ലൂട്ടായിലേക്കു കൂട്ടിക്കൊണ്ടുപോകാമെന്നു തീർച്ചപ്പെടുത്തി. തന്റെ പാഠശാലയിൽ ഗദാധരനു പഠിക്കാൻ സൌകര്യമുണ്ടാകുമെന്നും വിചാരിച്ച പിതൃനിര്യ്യാണശേഷം സ്നേഹിച്ച ജ്യേഷ്ഠസഹോദരനോടൊ കല്ലൂട്ടാക്കു പുറപ്പെടുന്നതിനു' ഗദാധരനു സന്തോഷമേ ഉണ്ടായിരുന്നുള്ളു. ഒരു ശുഭമുഹൂർത്തത്തിൽ മാതാവിന്റെ പാദധൂളി തൊട്ടു നെററിയിൽവെച്ച് അവർ തലസ്ഥാനനഗരിയിലേക്കു പുറപ്പെട്ടു.

അലൌകികപുരുഷന്മാരിൽ കാണപ്പെടുന്ന അസാധാരണാനുഭവങ്ങൾ ചിലതു് ഗദാധരന്റെ ബാല്യകാലത്തിൽതന്നെ ബന്ധുമിത്രാദികൾക്കു് ഗ്രഹിക്കാൻ കഴിഞ്ഞിട്ടുണ്ടെങ്കിലും അവയെ ഉപലക്ഷണമാക്കി അദ്ദേഹം ഈശ്വരാവതാരമാണെന്നുള്ള പൂർവ്വവിധിയോടുകൂടി അദ്ദേഹത്തിന്റെ ദിവ്യകർമ്മങ്ങളെയും ലീലകളെയും മാത്രം അനുശീലനം ചെയ്യുന്നതിനു നാം ഉത്സുകരായിത്തീരുന്ന പക്ഷം ആ അസാധാരണ മാനവജീവിതത്തിൽനിന്നും സാധാരണ മനുഷ്യരായ നമ്മൾക്കു ഗണ്യമായ പ്രയോജനമൊന്നും ഉണ്ടാകുന്നതല്ല. അദ്ദേഹത്തിന്റെ അതുല്യപൌരുഷവും അമോഘധർമ്മോത്സാഹവും ആത്യന്തികശ്രദ്ധയും നിരന്തരാനുഷ്ഠാനവുമെല്ലാം അദ്ദേഹത്തെ ഒരവതാരപുരുഷനെന്നു സങ്കല്പിക്കുന്ന പക്ഷം മാനവവ്യക്തിയുമായി കൂട്ടിയിണക്കുന്നതിനും അതിൽനിന്നും അനുകരണീയമായ ഒരാദർശം നമ്മുടെ മുമ്പിൽ കാണുന്നതിനും പ്രയാസമായിത്തീരും. അതുകൊണ്ടു് കല്ലൂട്ടയിലെത്തിയ ശേഷം ഗദാധരന്റെ സാധാരണജീവിതം ഏതുപ്രകാരമാണു് നയിക്കപ്പെട്ടതെന്നു് ലഭ്യമായ തെളിവുകളെ ആസ്പദമാക്കി മേൽ വസ്തുനിഷ്ഠമായ രീതിയിൽ ഗ്രഹിക്കാൻ ശ്രമിക്കാം. ഇത്രയും പറഞ്ഞതുകൊണ്ടു് മാനുഷഭാവത്തോടൊപ്പം ദിവ്യഭാവവും സഹവസിക്കുകയില്ലെന്നു് ആരും അർത്ഥമാക്കരുതു്. ഭഗവദ്ഗീതാ മുതലായ പ്രമാണിക ശാസ്ത്രഗ്രന്ഥങ്ങളിൽ മാനവരൂപത്തിൽ പരമേശ്വരൻ ധർമ്മരക്ഷണത്തിനായി ആവിർഭവിക്കുമെന്നു പറഞ്ഞിട്ടുള്ള തത്വം ശങ്കിക്കത്തക്കതല്ല എന്നുള്ളതുതന്നെയാണു് ഇതിനു കാരണം.

ഝാമാപുക്കുറിൽ രാമകുമാരൻ സ്ഥാപിച്ച സംസ്കൃതപാഠശാല ദിഗംബരമിത്രന്റെ ഗൃഹത്തിനു സമീപമായിരുന്നു. അധ്യാപനത്തിനു പുറമെ മിത്രന്റെ ഗൃഹത്തിലും അതിനു സമീപമുള്ള മററു ചില ഭവനങ്ങളിലും ദേവതാപൂജ നടത്തുന്ന പ്രവൃത്തിയും രാമകുമാരൻ സ്വീകരിച്ചിരുന്നു. ഈ രണ്ടു വേലകളും ഒന്നിച്ചു നടത്താനുള്ള കഴിവു് തനിക്കില്ലാതിരുന്നതുകൊണ്ടാണു് ഗദാധരനെയും കൂട്ടിക്കൊണ്ടു വന്നതു്. അതുകൊണ്ടു് ഗൃഹദേവതകളുടെ അർച്ചന ഗദാധരനെ ഏല്പിച്ചു് പാഠം നടത്തുന്നതിൽ മാത്രം രാമകുമാരൻ ബദ്ധശ്രദ്ധനായിത്തീർന്നു. ഗദാധരനു് മനസ്സിനു പിടിച്ച ഒരു പ്രവൃത്തി കിട്ടി. കുറച്ചുകൂടി പഠിക്കുവാനും സമയം കിട്ടി. സുന്ദരനും സൽഗുണഭൂഷിതനുമായ ഈ കുമാരനായ അർച്ചകനെക്കണ്ടു് ഗൃഹപതികൾക്കും വീട്ടിലെ അമ്മമാർക്കും വളരെ സന്തോഷമായി. നവാഗതന്റെ സരളസ്വഭാവവും മധുരസംഭാഷണവും അകൈതവഭക്തിയും അവർക്കെല്ലാം പിടിച്ചു. തന്നോടു സ്നേഹാദരങ്ങൾ നിറഞ്ഞ സുഹൃദ്വൃന്ദം ഗദാധരനു് ഇവിടെയും ലഭിച്ചു. തന്റെ സമീപത്തിലേക്കു സഹായത്തിനായി വന്ന കനിഷ്ഠസഹോദരൻ പാഠങ്ങൾ പഠിക്കുന്നതിൽ വലിയ ജാഗ്രതയൊന്നും കാണിച്ചില്ല. എങ്കിലും പുതിയ ചുററുപാടിൽ സർവ്വക്കും പ്രിയംകരനായി ഗദാധരൻ സന്തോഷപ്പെട്ടു. ഇങ്ങിനെ അനുരുടെ സമീപം പൂജ കഴിച്ചും കീർത്തനം പാടിയും ഗദാധരൻ ഭാവിജീവിതത്തിനു വേണ്ട പരിശീലനം ലഭിക്കാതെ സമയം ചിലവാക്കുകയാണെന്നറിഞ്ഞിട്ടും രാമകുമാരൻ കർശനമായി ശാസിച്ചില്ല. അമ്മയിൽനിന്നും വേർപെട്ടു് തന്നെ സഹായിക്കാൻ വന്ന സാത്വികനായ കുട്ടിയെ ഒരു പ്രകാരവും വിഷമിപ്പിക്കാൻ പാടില്ല എന്നുള്ള നിശ്ചയമാണു് ഇതിനു കാരണം. ജീവികാർജ്ജനത്തിനു മാത്രം വേണ്ടിയുള്ള വിദ്യാഭ്യാസത്തിൽ തനിക്കു താല്പര്യമില്ലെന്നു ഗദാധരൻ സ്പഷ്ടമായി പറഞ്ഞെങ്കിലും രാമകുമാരൻ ആ വചനത്തിന്റെ ഗൂഢാർത്ഥം മുഴുവൻ ഗ്രഹിച്ചിട്ടുണ്ടായിരുന്നില്ല. ജ്യേഷ്ഠന്റെ ശാസനം അല്ലെങ്കിലും വൈമനസ്യമുണ്ടാക്കരുതെന്നു കരുതി എപ്പോഴെങ്കിലും ശാസിച്ചാലുടൻതന്നെ രാമകുമാരൻ ഹൃദയപൂർവ്വമായ സ്നേഹാദരങ്ങളും പ്രവൃത്തിമൂലം വെളിപ്പെടുത്തുമായിരുന്നു.

ജ്യോതിഷവും സ്മൃതിയും ശാസ്ത്രവും മാത്രം അഭ്യസിച്ചിരുന്ന രാമകുമാരൻ നാൾ ചെല്ലുന്തോറും അധ്യാപനവൃത്തികൊണ്ട് കുടുംബഭരണത്തിനു വേണ്ടയത്ര ധനം സമ്പാദിക്കുവാൻ കഴിവില്ലാതെ ക്ലേശിക്കുവാൻ തുടങ്ങി. ഈ അവസരത്തിലാണ് അവരുടെ രണ്ടുപേരുടേയും ജീവിതത്തെ സ്പർശിക്കുന്ന ഒരു പ്രധാന സംഭവമുണ്ടായത്.

## കാളീക്ഷേത്രവും അതിലെ അർച്ചകവൃത്തിയും.

കല്ക്കട്ടയിൽ ഝമാപുക്കൂർ വിഭാഗത്തിൽ ഗദാധരൻ 1852-ൽ വന്നുചേർന്ന് മൂന്നുവർഷം സഹോദരനോടൊപ്പം താമസിച്ചു അപ്പോഴാണ് ദക്ഷിണേശ്വരത്തെ കാളീക്ഷേത്രം നിർമ്മിക്കപ്പെട്ടത്. റാണിരാസമണിയുടെ ഭർത്താവായിരുന്നു രായിരാജ് ചന്ദ്രദാസ്. അവർക്ക് നാലു പുത്രിമാരുണ്ടായിരുന്നു. രാസമണിയുടെ നാല്പത്തിനാലാമത്തെ വയസ്സിൽ രായിരാജ് ചന്ദ്രദാസ് മരിച്ചു. അപ്പോൾ അവർ അതിവിപുലമായ സമ്പത്തിന്റെ ഉടമസ്ഥയായിത്തീർന്നു. തൽഫലമായി കല്ക്കട്ടായുടെ തെക്കെ വിഭാഗത്തിലുള്ള ജാൻബസാറിൽ അവർ പ്രസിദ്ധയായിത്തീർന്നു. വസ്തുക്കളുടെയെല്ലാം മേൽനോട്ടം വലിയ തന്റേടവും ഭരണസാമർത്ഥ്യവുമുള്ള ആ മഹിളാമണിതന്നെ നിർവ്വഹിച്ചു. ഈശ്വരഭക്തി, ബുദ്ധിബലം, നിരാകുലത, അവശരോടുള്ള കാരുണ്യം മുതലായ അനവധി സദ്ഗുണങ്ങളും സത്പ്രവൃത്തികളും ഈ മഹാസമ്പന്നയെ സർവ്വരുടെയും സ്നേഹാദരങ്ങൾക്കു പാത്രമാക്കിത്തീർത്തതുകൊണ്ട് കൈവർത്തകകുലജാതയായിരുന്നിട്ടും അവരെ എല്ലാവരും ബഹുമാനസൂചകമായി റാണി എന്നു വിളിച്ചിരുന്നു. പുത്രികളായ പദ്മമണിയും കുമാരിയും നേരത്തെ വിവാഹിതരായിരുന്നു. മൂന്നാമത്തെ മകളായ കരുണാമയിയുടെ ഭർത്താവ് മഥുരമോഹൻബിശ്വാസ് അഥവാ മഥുരനാഥൻ യോഗ്യനും വിനീതനുമായ ഒരു യുവാവായിരുന്നു. പുത്രജനനത്തിനുശേഷം കരുണാമയി പരലോകപ്രാപ്തയായതിനാൽ മഥുരമോഹനുമായുള്ള ബന്ധം ഛേദിക്കാനുള്ള വൈമുഖ്യംകൊണ്ട് റാണി തന്റെ നാലാമത്തെ മകളായ ജഗംബയെ മഥുരനാഥന്റെ രണ്ടാമത്തെ ഭാര്യയായി വിവാഹം ചെയ്യിപ്പിച്ചു. ശ്രീരാസമണി കാളികാദേവിയിൽ ദൃഢഭക്തിയുള്ളവളായിരുന്നുവെന്ന് അവരുടെ വാക്കും പ്രവൃത്തിയും എപ്പോഴും സൂചിപ്പിക്കുമായിരുന്നു.

വാരാണസിയിൽ പോയി വിശ്വനാഥന്റെയും അന്നപൂർണ്ണയുടെയും ദർശനവും പൂജയും നടത്തുക എല്ലാ ആസ്തികന്മാരുടേയും ജീവിതോദ്ദേശങ്ങളിൽ ഒന്നായി കരുതപ്പെടുന്നുണ്ട്. ദേവീഭക്തയായ റാണി രാസമണിയും 1949-ൽ തീർത്ഥയാത്രക്കു പുറപ്പെട്ടപ്പോൾ കാശിയാത്ര ആവശ്യമില്ലെന്നും ഭാഗീരഥീതീരത്തിൽ ദേവീപ്രതിഷ്ഠ നടത്തി നിത്യപൂജയും പക്വനിവേദ്യവും ഏർപ്പെടുത്തുന്ന പക്ഷം ആ വിഗ്രഹംവഴി താനതു സ്വീകരിക്കുന്നതാണെന്നും ദേവിതന്നെ അവർക്കു മുന്നറിവു കൊടുത്തതായി പറയപ്പെടുന്നു. വളരെ പണം ചിലവാക്കി ദക്ഷിണേശ്വരത്ത് അതിമഹത്തായ ഒരു ദേവാലയവും അതോടുചേർത്ത് ഒരു വലിയ തോട്ടവും നിർമ്മിച്ചു. 1855 മേയ്മാസം 31-ാംതീയതി സ്നാനയാത്രാദിവസം പ്രതിഷ്ഠാകർമ്മം നിശ്ചയിക്കപ്പെട്ടു. താഴ്ന്ന ജാതിയിൽ ജനിച്ച റാണി പണിയിച്ച ക്ഷേത്രത്തിൽ തന്റെ ഇഷ്ടദേവതക്കു പക്വാന്നനിവേദ്യം അർപ്പിക്കണമെന്നവർക്കു അകമഴിഞ്ഞ ആശയുണ്ടായി. ഇതേപ്പററി പണ്ഡിതന്മാരുടെ അഭിപ്രായം ആരാഞ്ഞപ്പോൾ പതിവുപോലെ അവർ അനുകൂലമായ ഉത്തരം നൽകിയില്ല. ഝമാപുക്കൂറിലുള്ള രാമകുമാരന്റെ സംസ്കൃതപാഠശാലയിൽനിന്നും ലഭിച്ച ഒരു കുറിപ്പിൽ ക്ഷേത്രസമ്പത്ത് ബ്രാഹ്മണദാനം ചെയ്താൽ ബ്രാഹ്മണർ ദേവതാപ്രതിഷ്ഠ ചെയ്യുമെന്നും ശാസ്ത്രപ്രകാരം അന്നനൈവേദ്യവും ബ്രാഹ്മണസേവയും നിർബ്ബാധം നടക്കുമെന്നും അതിൽ പറഞ്ഞിരുന്നു. രാമകുമാരന്റെ കുറെ ഉദാരമായ ഈ മനോഭാവം മററ ബ്രാഹ്മണർ സമ്പൂർണ്ണം സ്വീകരിച്ചില്ലെങ്കിലും റാണിയും മററു സാധാരണ ജനങ്ങളും അതനുമോദിക്കാതിരുന്നില്ല. കാമാർപുകുറിനു സമീപമുള്ള സേഡോർ ഗ്രാമക്കാരനായ മഹേശ്ചന്ദ്രചതോപാധ്യായൻ റാണി

യുടെ ജമിന്ദാറിയിൽ പ്രവൃത്തി എടുത്തുകൊണ്ടിരുന്നു. ആ ബ്രാഹ്മണൻ അമ്പലത്തിൽ സേവക്ക വേണ്ട ബ്രാഹ്മണരെ കൊണ്ടുവരാമെന്ന് ഏററു. തൻെറ ജ്യേഷ്ഠനായ ക്ഷേത്രനാഥശർമ്മോപാധ്യായനെ ശ്രീരാധാഗോവിന്ദക്ഷേത്രത്തിലെ പൂജകനാക്കാൻ തീരുമാനിച്ചു. കാളീക്ഷേത്രത്തിലേക്ക മാത്രം ഒരാളെ എന്നിട്ടും ലഭിച്ചില്ല. ശക്തിമന്ത്രത്തിൽ ദീക്ഷിതനായിരുന്ന രാമകുമാരനെ പരിചയമുണ്ടായിരുന്ന മഹേശൻ കാളീക്ഷേത്രത്തിലെ പൂജാരിയാകുന്നതിന്നു വിരോധമില്ലെങ്കിൽ ആ പ്രവൃത്തി സ്വീകരിക്കാമെന്നു വിവരം അറിയിച്ചു. രാസമണിയെക്കൊണ്ടു ക്ഷേത്രപ്രതിഷ്ഠാദിവസത്തെക്കെങ്കിലും രാമകുമാരനെ ക്ഷണിപ്പിക്കാൻ തീർച്ചയാക്കി. രാമകുമാരൻെറ ഉദാരമായ അഭിപ്രായം കണ്ടപ്പോൾ തന്നെ അദ്ദേഹത്തെപ്പററി റാണിക്കു സന്തോഷം തോന്നിയിരുന്നു. മഹേശൻതന്നെയാണ് റാണിയുടെ കത്തുംകൊണ്ടു പോയി രാമകുമാരനെ വ്യക്തമായി വിവരമെല്ലാം ധരിപ്പിച്ചതു്. പ്രതിഷ്ഠാകർമ്മത്തിന്നു വിഘ്നമുണ്ടാകരുതെന്നു വിചാരിച്ച് രാമകുമാരൻ ദക്ഷിണേശ്വരത്തെത്തി. സ്നാനയാത്രാദിവസം സർവ്വസന്നാഹങ്ങളോടുംകൂടി ശാസ്ത്രീയമായ രീതിയിൽ ദേവീവിഗ്രഹം പ്രതിഷ്ഠിക്കപ്പെട്ടു. അനവധി ബ്രാഹ്മണർ നാനാപ്രദേശങ്ങളിൽനിന്നു വന്നു് പട്ടും ദക്ഷിണയും വാങ്ങി. ഒൻപതു ലക്ഷം ഉറുപ്പികയോളം ക്ഷേത്രനിർമ്മാണത്തിനും പ്രതിഷ്ഠാകർമ്മത്തിനുമായി ആ മഹാഭക്ത വ്യയം ചെയ്തു. രണ്ടു ലക്ഷത്തി ഇരുപത്തി ആറായിരം ഉറുപ്പിക വിലവരുന്ന വസ്തു ദിനാജ്പൂർ ജില്ലയിൽ വാങ്ങി, നിത്യവിധാനങ്ങൾ വേണ്ടവണ്ണം നടത്തുന്നതിന് ഒരു നിധിയും സൃഷ്ടിച്ചു. രാമകുമാരൻ നിവേദ്യവും പൂജയും കഴിഞ്ഞു് സാനന്ദം പ്രസാദം കഴിച്ചു. പ്രതിഷ്ഠിക്കാനുള്ള ദേവീവിഗ്രഹം പണികഴിക്കാൻ തുടങ്ങിയതു മുതൽ റാണി രാസമണി ത്രിഷവണസ്നാനവും സ്ഥണ്ഡിലശയനവും വിശുദ്ധഭോജനവും നടത്തി ജപധ്യാനങ്ങൾ ചെയ്തുകൊണ്ടിരുന്നത്രെ. പ്രതിഷ്ഠാദിവസത്തിൻെറ അടുത്തനാൾ ഗദാധരൻ ദക്ഷിണേശ്വരത്തുവന്നു് നോക്കിയപ്പോൾ പ്രതിഷ്ഠിച്ച വിഗ്രഹത്തിൻെറ നിത്യപൂജ നടത്തുന്നതിന്നു രാമകുമാരശർമ്മോപാധ്യായനല്ലാതെ മററാരുമില്ലെന്നു കണ്ടു് ജ്യേഷ്ഠൻ സ്ഥലം വിടുകയില്ലെന്നുറച്ചു് ഝാമാപുക്കുറിലേക്ക തനിയെ മടങ്ങി. ഒരാഴ്ചയായിട്ടും രാമകുമാർ മടങ്ങുന്നില്ലെന്നു കണ്ടു് പിന്നേയും ദക്ഷിണേശ്വരത്തു വന്നന്വേഷിച്ചപ്പോൾ സ്ഥിരമർച്ചകനായി താൻ കാളീക്ഷേത്രത്തിൽ കഴിക്കാൻ ഉറച്ച വിവരമറിയിച്ചു. പക്ഷേ ഗദാധരന് രാമകുമാരൻെറ യുക്തികൾ ബോദ്ധ്യമാകുന്നില്ലെന്നു കണ്ടു് രണ്ടുപേരുടെയും സമ്മതപ്രകാരം ധർമ്മപത്രം നോക്കി കർത്തവ്യം തീരുമാനിച്ചു. കുവളത്തിലയിൽ 'അതെ' എന്നും 'അല്ല' എന്നും എഴുതി ഒരു പാത്രത്തിലിട്ടു് ഒരു കുട്ടിയെക്കൊണ്ടൊന്നു് എടുപ്പിച്ചു നോക്കുമ്പോൾ എന്തു വരുന്നോ അതു തീരുമാനമായി സ്വീകരിക്കുന്നതിനാണ് ധർമ്മപത്രമെന്നു പറയുക. ഇലയിട്ടു നോക്കിയപ്പോൾ രാമകുമാരൻെറ പ്രവൃത്തി ശരിയാണെന്നാണ് കണ്ടതു്.

ഝാമാപുക്കുറിലെ സംസ്കൃതപാഠശാല നിന്നു. ഗദാധരൻ ഝാമാപുക്കുറിലേക്ക മടങ്ങിയില്ല. പലതും ചിന്തിച്ചുകൊണ്ടു് ദക്ഷിണേശ്വരത്തുതന്നെ പകൽ കഴിച്ചു. ഇതൊരംപലമാണ്, നിവേദ്യച്ചോറു ഗംഗാജലത്തിൽ പചിച്ചതാണു, ലോകമാതാവിന്നു സമർപ്പിച്ചതാണ് ഇതു കഴിച്ചതുകൊണ്ടു ദോഷമൊന്നും ഉണ്ടാകുകയില്ല, എന്നെല്ലാം രാമകുമാരൻ പറഞ്ഞിട്ടും ഗദാധരൻെറ മനസ്സ് അടങ്ങാതിരുന്നതുകൊണ്ടു് തനിയെ വേറെ പാകംചെയ്തു കഴിക്കാൻ വ്യവസ്ഥചെയ്തു. ഗംഗാഭക്തികൊണ്ടു് ആ നിർദ്ദേശം സ്വീകരിച്ചു് ദക്ഷിണേശ്വരത്തു ഗദാധരനും താമസമുറപ്പിച്ചു് വേറെ പാകംചെയ്തു കഴിയ്ക്കാൻ തുടങ്ങി. വൃക്ഷലതാകീർണ്ണവും പക്ഷികളുടെ കൂജിതംകൊണ്ടു മനോഹരവും പരിപാവനമായ സുരനദിയുടെ അരികിൽ വാനോളമുയർന്ന വിശാലതകൊണ്ടു സമാകർഷകവുമായ ദക്ഷിണേശ്വരക്ഷേത്രം ഗദാധരന് നാൾ പോകുന്തോറും അധികമധികം പ്രിയമാകാൻ തുടങ്ങി. ദേവദ്വിജഗുരുസേവാതത്പരയായ റാണി രാസ്മണിയുടെയും മഥുരനാഥൻെറയും സ്നേഹാദരപൂർണ്ണമായ വ്യവഹാരവും ദേവീസാന്നിധ്യവും ഭാവിജീവിതത്തെപ്പററിയുള്ള ചിന്തകളെയെല്ലാം യുവാവായ ഗദാധരൻെറ മനസ്സിൽനിന്നും ദൂരെ അകററി കർമ്മാളസ്ത്രീയായ ധനിയിൽനിന്നും

ആദ്യഭിക്ഷ വാങ്ങിയ ഗദാധരൻ റാണി രാസമണി അത്യന്തഭക്തിയോടുകൂടി സ്ഥാപിച്ച ക്ഷേത്രത്തിൽ ശാസ്ത്രീയമായ രീതിയിൽ പൂജ നടത്തപ്പെട്ട ശേഷം ലഭിച്ച പ്രസാദം കഴിക്കുന്നതിനു വൈമുഖ്യം കാണിച്ചതു് എങ്ങിനെ യുക്തിസംഗതമാകുമെന്നു സന്ദേഹമുണ്ടാകാം. ധനിയിൽനിന്നും ആദ്യഭിക്ഷ വാങ്ങിയതു തന്റെ വാഗ്ദാനം പാലിക്കുന്നതിനും തനിക്കു നിത്യപരിചയമുള്ള ഒരു അയൽക്കാരിയോടു തനിക്കുള്ള സ്നേഹം കാര്യത്തിൽ കാണിക്കുന്നതിനും വേണ്ടിയായി തന്നെന്നു ധരിക്കേണ്ടതാണു്. ബാല്യം മുതൽ ആചാരസമ്പന്നനായ പിതാവിന്റെ അനുഷ്ഠാനങ്ങളെ തന്റെ അത്യുന്നതമായ ആദൎശമായി നിനച്ചുവന്ന ഗദാധരൻ തക്ക കാരണമില്ലാതെ അതു വിടാൻ സമൎത്ഥനായില്ലെന്നുള്ളതു് തന്റെ മനസ്ഥൈര്യത്തെ മാത്രമേ കാണിക്കുന്നുള്ളു. ബാലകനായ ഗദാധരൻ ഇനിയും പല പടികളിൽകൂടി തന്റെ ലക്ഷ്യത്തിലേക്കു പുരോഗമിക്കുവാനുണ്ടെന്ന സംഗതിയോൎക്കുമ്പോൾ അദ്ദേഹത്തിന്റെ താത്ക്കാലികമായ ആചാരനിഷ്ഠ മനോധൈര്യത്തെ മാത്രമേ കാണിക്കുന്നുള്ളു.

സ്വാമി വിമലാനന്ദ.

# പാലയ

[കേക]

കാശിയാം ഹൃദയശ്രീകോവിലിൽ വസിച്ചീടും
വിശ്വനാഥനാം പ്രാണനാഥൻ തൻ പദതാരിൽ
വിശ്വധാത്രിയാം ദേവി— പാർവ്വതി, മഹേശ്വരി-
യശ്രുക്കൾ പൊഴിച്ചേവം സാദരമോതീടിനാൾ:
ലോകവാസികൾ—മക്കൾ—ദുഃഖിതരായിക്കാണ്മു
ശോകമെൻ ഹൃദയത്തിലതിനാലുദിക്കുന്നു.
ശോകമററതാം നിത്യനിർവ്വാണമണയുവാൻ
ലോകേശ, മാർഗ്ഗമവൎക്കെന്തുള്ളു കലിതന്നിൽ?
"ജീവിത കാലമെല്ലാം പ്രണവം ജപിച്ചീടിൽ
ജീവനു കരസ്ഥമാം മോക്ഷസാമ്രാജ്യം, ദേവി!
അല്ലെങ്കിൽ, സദാകാലം ശ്രീരുദ്രം ജപിച്ചാലും;
മല്ലലോചനേ, കാശിവാസവുമഭികാമ്യം."
പ്രാണവല്ലഭ വിഭോ, യീവിധമുപാസിച്ചാ-
നിന്നേറെ ജീവന്മാൎക്കും സാദ്ധ്യമല്ലെന്നായ് വന്നു!
അററകുററങ്ങൾ തീരെയില്ലാത്ത പൂൎണ്ണമായ-
മററുപായങ്ങൾ ലോകമുക്തിക്കായുണ്ടെന്നാകിൽ
ഒന്നരുളിച്ചെയ്തീടണേയെന്നു കേണിതാ ദേവി

തന്നുടെ പതിയുടെ പാദത്തിൽ വീണീടിനാൾ.
പ്രാണവല്ലഭൻ, തന്റെ പാണിപല്ലവത്താലെ
പ്രാണവല്ലഭയാകുമുമയെ ത്താങ്ങീടിനാൻ.
"പ്രാണനായികയായ നിന്നുടെ സങ്കടങ്ങ-
ളൊന്നോടെ തീക്കും മാൎഗ്ഗം, സശ്രദ്ധം ശ്രവിച്ചാലും!
കലികാലത്തിൻ ഘോരമാലിന്യനിരകളെ
മൂലവിച്ഛേദം ചെയ്യും മുഖ്യമാം മഹദ്ധർമ്മം
സൎവ്വവ്യാപിയായീടും ഹരിതൻ തിരുനാമം
സൎവ്വഥാ ഭക്തിപൂർവ്വം കീൎത്തനം ചെയ്യെന്നതാം!
നാലുപായങ്ങൾ മുക്തികൈവന്നീടുവാനായി
ചൊല്ലിനേനെന്നാകിലും മൽപ്രിയേ, കേട്ടുകൊൾക!
നാമം താൻ കലിതന്നിൽ വിലസും പൂർണ്ണധർമ്മം
നാമമേ പ്രാപ്യസ്ഥാനം, ജീവന്റ ചരാനന്ദം.
ആയതിൻ പൊരുൾ നണ്ണി, പാരെങ്ങും പരത്തണം
തോയജാക്ഷന്റെ നാമം നമ്മൾക്കും പ്രിയങ്കരം."
ലോകത്തിൻ മാതാപിതാക്കന്മാരാമവരുടെ-
യക്കൃപാസരിത്തെങ്ങുമന്തർവ്വാഹിനിയായി,
പേരാന്ന സരസ്വതിയെന്നപോലൊഴുകുന്നു
പാരിനെപ്പരിപൂതമാക്കുവാൻ സദാകാലം.
സുകൃതമാകുന്നൊരു കല്പകപ്പൂമലർ
വിടൎന്നു വിലസിടും ജീവന്മാരതിൽ സദാ
മജ്ജനം ചെയ്തിട്ടേററം നിർവൃതരായീടുന്നു,
ദിക്കുകളെങ്ങുമതിൽ സ്പന്ദനമുൾക്കൊള്ളുന്നു.
ആ മഹാനിർവ്വാണത്തിൻ സംഗീതദ്ധ്വനിയത്രെ
മന്നിലെങ്ങുമേ പൊങ്ങും ഹരിനാമത്തിൻ ഘോഷം!
കലിമാലിന്യവർഷക്കെടുതി തട്ടീടാതാൻ
കലിതാദരം തിരുനാമങ്ങൾ കീൎത്തിക്കാവൂ.
മാലെല്ലാം നശിക്കട്ടെ, ലോകത്തിന്നന്തരംഗം
ചേലേറും ഭഗവാന്റെ കേളീരംഗമാകട്ടെ!
പാവനപവനാലയേശ്വര, ഹരേ കൃഷ്ണ,
ജീവേശ, കൃപാസിന്ധോ പാലയ, നാരായണ!!
നാരായണ.

(ആഞ്ഞം മാധവൻ നമ്പൂതിരി.)

# സംസ്കൃതഭാഷയുടെ ശ്രേഷ്ഠത.

സംസ്കൃതം ദേവഭാഷയെന്നാണ് അറിയപ്പെടുന്നതു്. അതിന്നു് രണ്ടു കാരണമുണ്ടു് ഒന്നു് സംസ്കൃതമാണ് ഏററവും പ്രാചീനമായ ഭാഷ എന്നതു്. ദൈവികജ്ഞാനഭണ്ഡാഗാരമായ വേദങ്ങൾ സംസ്കൃതഭാഷയിലാണെന്നുള്ളതാണ് രണ്ടാമത്തെ കാരണം.

ഏററവും പ്രാചീനമായ ചരിത്രരേഖകൾ മൂലം സംസ്കൃതം മദ്ധ്യഏഷ്യ മുതൽ പെസഫിക്ക് സമുദ്രത്തിലെ ആർക്കിപെലാഗോദ്വീപസമൂഹംവരെ പ്രചരിച്ചിരുന്നു എന്നു മനസ്സിലാക്കാം. ശബ്ദബ്രഹ്മം എന്ന നമ്മുടെ സങ്കല്പത്തിനൊത്തവണ്ണം സംസ്കൃതത്തിനാണ് ഏററവും വ്യാപകമായ ഒരു സ്വാധീനത മനുഷ്യസമുദായത്തിൽ ചെലുത്താൻ സാധിച്ചിട്ടുള്ളതു്. ഇതു് ചാരിത്രപരമായും, സന്മാർഗ്ഗപരമായും, ആത്മീയമായും മനുഷ്യസമുദായത്തെ വളരെ ഉയർത്തിയിട്ടുണ്ടു്.

സംസ്കൃതം എന്ന പേരുതന്നെ ഇതാണ് ഏററവും സംസ്കരിക്കപ്പെട്ട അഥവാ വളർച്ച പ്രാപിച്ച ഭാഷയെന്നു പറയുന്നു. ഇതെത്ര വാസ്തവമാണ്! ഗ്രന്ഥങ്ങളുടെ എണ്ണംകൊണ്ടും വിഷയബാഹുല്യംകൊണ്ടും ഇതിനെ ജയിക്കാൻ മറെറാരു ഭാഷയില്ല. ഗ്രീക്കിനെപ്പോലെയുള്ള വഴക്കവും ലാററിനെപ്പോലെ ചുരുങ്ങിയ പദങ്ങൾകൊണ്ടു ശരിയായ ആശയം പ്രകടിപ്പിക്കാനുള്ള കഴിവും റോമൻഭാഷയുടെ ശക്തിയും ഹീബ്രുവിനെപ്പോലെ ദൈവികജ്ഞാനം പ്രദാനം ചെയ്യാനുള്ള കഴിവും സംസ്കൃതഭാഷക്കുണ്ടു്. തത്വശാസ്ത്രത്തിലെ ഏററവും ദുർഗ്രാഹ്യമായ വിഷയവുംകൂടി സംസ്കൃതം നിഷ്പ്രയാസം വെളിവാക്കും. നമ്മുടെ തത്വശാസ്ത്രവും മററുള്ളവയുംകൂടി തുലനം ചെയ്താൽ പൈതഗോറസിൻെറ ഉപദേശങ്ങളെല്ലാം ഇന്നലെയുണ്ടായതല്ലേയുള്ളൂ എന്നു പറയേണ്ടിവരും. നിർഭയമായി വെളിപ്പെടുത്തിയിട്ടുള്ള സിദ്ധാന്തങ്ങളിൽ ദൃഷ്ടിപതിപ്പിക്കുന്ന പക്ഷം പ്ലേറേറാ ഏററവും ധൈര്യത്തോടുകൂടി പറഞ്ഞതുപോലും സംസ്കൃതത്തിലേതിനെ അപേക്ഷിച്ച് വളരെ പതിഞ്ഞതും സാധാരണമായതുമാണെന്നു മനസ്സിലാകും.

സംസ്കൃതസാഹിത്യം മററ ഏതു സാഹിത്യത്തെക്കാളുമധികമായി നമ്മെ ചിന്തയുടെ അടിത്തട്ടിലേക്കു കടന്ന ഒരുൾക്കാഴ്ച തന്നു് മനുഷ്യഹൃദയത്തിലുണ്ടാകുന്ന ഏററവും സൂക്ഷ്മമായ സഹാനുഭാവത്തെക്കൂടി തട്ടിയുണർത്തുന്നു. ലോകത്തിലെ ഏററവും പ്രായോഗിക മതമായ സനാതനധർമ്മത്തിലെ അടിസ്ഥാനപരമായ സങ്കല്പങ്ങളുടെയും സത്പുരാണങ്ങളുടെയും വളരെ സൂക്ഷ്മങ്ങളായ തത്വശാസ്ത്രങ്ങളുടെയും വളരെ വിസ്കൃതമായ നിയമാവലികളുടെയും ഭണ്ഡാഗാരമാണ് സംസ്കൃതം.

മറെറാരു ഭാഷയിലേയും സാഹിത്യശാഖക്ക് പൂർത്തിയാക്കാൻ കഴിയാത്ത ഭാഗമാണ് വൈദികസംസ്കൃതസാഹിത്യം പൂരിപ്പിച്ചിരിക്കുന്നതു്. മനുഷ്യവർഗ്ഗത്തിൻെറ സുദൂരംവരെയുള്ള വിദ്യാഭ്യാസപാരമ്പര്യങ്ങൾ നമുക്കതു തുറന്നു കാണിക്കുന്നു. ഇതിനോടു കിടപിടിക്കത്തക്ക മറെറാന്നു് ഒരിടത്തും കാണുകയില്ല. മനുഷ്യവർഗ്ഗത്തിൻെറ ഉച്ചാദർശങ്ങളുടെ രാജവീഥികളാണ് വൈദികസംസ്കൃത സാഹിത്യം.

തത്വശാസ്ത്രപരമായി മനുഷ്യമനസ്സിനെത്താൻ കഴിയുന്നതിൻെറ പരമകോടിയിലേക്കു ഉപനിഷത്തുകൾ എത്തുന്നു. ഇതിലെ ഗദ്യഭാഗങ്ങൾ പ്രസംഗചാതുരിയുടെ അത്യുന്നതസ്ഥാനങ്ങളിലേക്കുയരുന്നു. ഇതിലെ ധർമ്മോപദേശം വളരെ ആകർഷണീയമായ വിധത്തിൽ ഒരു മികച്ച സ്ഥാനം നേടിയിട്ടുണ്ടു്. അതുകൊണ്ടാണ് ഷോപൻഹോർ ഇപ്രകാരം ഉദ്ഘോഷിച്ചതു് "അല്ലയോ ഉപനിഷത്തുകളെ എൻെറ ജീവിതത്തിൽ എനിക്കൊരാശ്വാസം നൽകുന്നതു നിങ്ങളാണ്. മരിക്കുമ്പോഴും എനിക്കു് ആശ്വാസം നൽകുന്നതു് നിങ്ങൾതന്നെയാണ്."

സംസ്കൃതകാവ്യകൃതികൾ ഇപ്പോഴും ഇൻഡ്യ മുഴുവൻ പ്രബലമായിരിക്കുന്നു. ഈ രാജ്യത്തിനും വിജ്ഞാനത്തിനുംകൂടിയും അവയുടെ ആകൃതിയും രൂപവും ആകർഷണീയതയും കൊടുക്കുന്നതു് സംസ്കൃതമാണ്. അതെ; മതത്തെ സംബന്ധിച്ചും അങ്ങിനെതന്നെ.

രണ്ടു മഹാ ഇതിഹാസങ്ങളായ രാമായണത്തെപ്പററിയും മഹാഭാരതത്തെപ്പററിയും സംസ്കൃതത്തിനു വമ്പു പറയാം. അവയെ ഇലിയാഡിനോടോ ഒഡീസിയോടോ താരതമ്യപ്പെടുത്താൻ ശ്രമിക്കുന്നതു് ഗംഗയെ തേനാലിയിലെ അരുവികളോടു് ഉപമിക്കുന്നതുപോലെയിരിക്കും. സംസ്കൃതമില്ലായിരുന്നെങ്കിൽ അനശ്വരമായ ഭഗവദ്ഗീത നമുക്കു കാണുവാൻപോലും സാധിക്കുമായിരുന്നോ?

ശബ്ദവൈവിധ്യത്തെപ്പററി സംസ്കൃതത്തിനുള്ള സൂക്ഷ്മബോധശക്തിയെ സംബന്ധിച്ചിടത്തോളം മറെറാരു ഭാഷയും താരതമ്യപ്പെടുത്താവുന്നതല്ല. സംസ്കൃതശബ്ദങ്ങളുടെ സൂക്ഷ്മമായ സംയോഗങ്ങൾ ഒരിക്കലും നശിക്കാത്ത സന്തോഷത്തിന്റെ ഉറവിടങ്ങളാണ്. കാളിദാസൻ, ഭവഭൂതി, ജയദേവൻ, ഭർത്തൃഹരി മുതലായ പേരുകളെല്ലാം സംസ്കൃതസാഹിത്യചരിത്രത്തിൽ അത്ഭുതം സൃഷ്ടിച്ചിട്ടുണ്ടു്.

ദേവനാഗരി അക്ഷരമാലയാണ് പടിഞ്ഞാറെ ഏഷ്യയിലെ അക്ഷരമാലകൾക്കെല്ലാം മൂലസ്ഥാനം. തത്വശാസ്ത്രപരമായും ശബ്ദശാസ്ത്രപരമായും സംസ്കൃതത്തിനുണ്ടായിരുന്ന സുനിശ്ചിതത്വംകൊണ്ടു് ഇതു് പിന്നീടുണ്ടായ ശാസ്ത്രങ്ങൾക്കെല്ലാം വളരെയധികം ഉപകരിച്ചിട്ടുണ്ടു്. സംസ്കൃതത്തിലെ വ്യഞ്ജനങ്ങൾ കണ്ടുപിടിച്ചതു് മനുഷ്യബുദ്ധിയുടെ വളർച്ചയുടെ ഒരു അപൂർവ്വോദാഹരണമാണെന്നു പറയപ്പെടുന്നു.

ഇത്രയും പഴയ പാരമ്പര്യവും സംസ്കാരവും ഉള്ള ഭാഷക്കു് ഇപ്പോൾ സ്ഥാനമില്ല എന്നു പറയുന്നതു് വെറും വിഡ്ഢിത്തമാണ്. ഇൻഡ്യയെപ്പററി പറയുമ്പോൾ ഇൻഡ്യതന്നെ സംസ്കൃതവും സംസ്കൃതം തന്നെ ഇൻഡ്യയുമാണ്. അതു് ഓരോ ഭാരതീയന്റെയും രക്തധമനികളിൽകൂടി വളരെ ശക്തിയായോ നേർമ്മയായോ ഓടിക്കൊണ്ടിരിക്കുന്നു.

സംസ്കൃതം തന്നെയാണ് കഴിഞ്ഞ ശതാബ്ദങ്ങളിലെല്ലാം ഭാരതത്തിന്റെ ജീവൻ നിലനിറുത്തിയിട്ടുള്ളതു്. സംസ്കൃതമാണ് ഭാരതദീപത്തിനുള്ള നെയ്യ്.

സംസ്കൃതം ഇൻഡ്യയുടെ തെക്കുഭാഗവും വടക്കുഭാഗവും തമ്മിലും കിഴക്കും പടിഞ്ഞാറും തമ്മിലും ഓരോരോ ദേശങ്ങൾ തമ്മിലും അസംഖ്യം വിധത്തിൽ കൂട്ടിയിണക്കിക്കൊണ്ടിരുന്നു. ഭാരതത്തിലെ നദികളെല്ലാം ദേവതകളും ദേവതകളെല്ലാം നദികളുമാകുന്നു. നിങ്ങൾ എവിടെയിരുന്നാലും അവരുടെയെല്ലാം പേരുകൾ നിങ്ങൾക്കു ദിനംതോറും ഉരുവിടേണ്ടിയിരിക്കുന്നു. കിണറുവെള്ളം ഗംഗയാകുന്നു, യമുനയാകുന്നു, ഗോദാവരിയുമായിത്തീരുന്നു. അങ്ങിനെ ഈ രാജ്യത്തു് ശാരീരികമായിട്ടല്ലെങ്കിൽ ബുദ്ധിപരമായിട്ടെങ്കിലും യോജിപ്പുണ്ടാക്കിയിരുന്ന ഏററവും വലിയ ഒരു സ്വാധീനശക്തിയാണ് സംസ്കൃതം.

സ്വതന്ത്രഭാരതത്തിൽ വസിക്കുന്ന നാം സമസ്തഭാഷകളുടേയും മാതാവായ സംസ്കൃതത്തെ മറന്നു എന്ന തെററിനു് ഇനി യാതൊരു ഒഴിവുകഴിവും പറഞ്ഞിട്ടു കാര്യമില്ല. ഭാരതത്തിൽ ഐക്യം സ്ഥാപിക്കാനെന്നു മാത്രമല്ല, നമ്മുടെ പൂർവ്വപിതാമഹന്മാരായ ഋഷികൾ നല്കിയിട്ടുള്ള ആദർശങ്ങൾ സ്വാധീനമാക്കി സാന്മാർഗ്ഗികമായും മററും വളരെയധികം കുഴങ്ങുന്ന പാശ്ചാത്യർക്കു മാർഗ്ഗദർശകരാകാനും ഇന്നു സംസ്കൃതപഠനമാണ് അത്യന്താപേക്ഷിതമായിരിക്കുന്നതു്.

സക്കാരിന്റെയും സർക്കാരിന്റെ അനുകൂലമുള്ള മററു സ്ഥാപനങ്ങളുടെയും പ്രയത്നഫലമായി സംസ്കൃതപഠനത്തിനു് ഒരു പ്രോത്സാഹനം കിട്ടിയിട്ടുണ്ടു്. ഈ പ്രയത്നങ്ങൾ സഫലമാകണമെങ്കിൽ ഈ രാഷ്ട്രത്തിലുള്ളവർക്കെല്ലാം സംസ്തം അത്യാവശ്യമാണെന്ന ബോധം ഉണ്ടാകണം. ഇംഗ്ലീഷ് പഠിച്ചവ

രാണു് സംസ്കൃതം പഠിച്ചവരേക്കാൾ ഉയർന്നവർ എന്ന മനോഭാവം ഈ രാജ്യത്തിൽനിന്നും പോകണം. ഇതിലേക്കു ഗവണ്മെൻറിനു വളരെയധികം സഹായം ചെയ്യാൻ സാധിക്കും. അതിനു് സംസ്കൃതം പഠിച്ചവരെ മററുള്ളവരോടൊപ്പം ഗവണ്മെൻറ നിയമനങ്ങളിലും മററു പുതിയ സംരംഭങ്ങളിലും നിയമിക്കണം. പൂർവ്വസമ്പ്രദായപ്രകാരമുള്ള ഗുരുകുലവിദ്യാഭ്യാസത്തിനു പ്രോത്സാഹനം നൽകണം.

അവസാനമായി, സംസ്കൃതം പഠിക്കാനും എഴുതാനും സംസാരിക്കാനും വളരെ എളുപ്പമുള്ള ഭാഷയാണെന്നു് ഞാൻ നിങ്ങൾക്കെല്ലാം ഉറപ്പുതരുന്നു. ഈ ലോകത്തിലെയും പരലോകത്തിലെയും വിജയത്തിലേക്കുള്ള ഒരു യഥാർത്ഥപ്രവേശനപത്രം സംസ്കൃതം തന്നെയാണു്.

ദേവാനാം ഭദ്രാ സുമതിഃ ഋജൂയതാം
ദേവാനാം രാതിഃ അഭിനോ നിവർത്തതാം
ദേവാനാം സഖ്യം ഉപസേദി മാ വയം
ദേവാ ന ആയുഃ പ്രതിരന്തു ജീവസേ

(ഋ. മണ്ഡലം 1. സൂക്തം 89. മന്ത്രം. 2)

[നല്ലവണ്ണം അനുഷ്ഠാനങ്ങൾ ചെയ്യുന്നവർ യജമാനന്മാരായി (യാഗം നടത്തുന്നവരായി) വരണമെന്നാഗ്രഹിക്കുന്ന ദേവന്മാരുടെ മനസ്സു(ബുദ്ധി)പോലെ ഞങ്ങളുടെ മനസ്സും സുഖം തരുന്നതായിത്തീരട്ടെ. ദേവന്മാർക്കഭിമതമായവ അവർ ഞങ്ങൾക്കു ദാനം ചെയ്യട്ടെ. ഞങ്ങൾക്കു് ദേവന്മാരുടെ സഖ്യം ലഭിക്കട്ടെ. ആ ദേവന്മാർ ജീവിതം സഫലമാകുന്നതിനുവേണ്ടി ഞങ്ങൾക്കു ദീർഘായുസ്സു തരട്ടെ.]

(ജഗദ്ഗുരു ശ്രീ ശങ്കരാചാര്യർ (ദ്വാരക) ഭവൻസ് ജർണലിൽ (Vol IX No. 1.) എഴുതിയിരുന്ന ലേഖനത്തിൻെറ മലയാളരൂപം)

•

## ബ്രഹ്മം

വിദ്യകളും, അവിദ്യകളും, മായകളും അതീതമാണു് ബ്രഹ്മം ലോകത്തിൽ അജ്ഞാനവും, ജ്ഞാനവും, സ്നേഹവും, ദ്വേഷവും, കാമിനീകാഞ്ചനങ്ങളും, ധർമ്മവും, അധർമ്മവും, നല്ലതും ചീത്തയുമുണ്ടു്. എന്നാൽ ബ്രഹ്മം ഇതിനോടൊന്നും സംഗിക്കുന്നതില്ല. നന്മയും, തിന്മയും ജീവനെ മാത്രം ബാധിക്കുന്നു. ബ്രഹ്മത്തിനെ ഇതൊന്നും സ്പർശിക്കുന്നില്ല.

ഒരാൾ നിലവിളക്കു വെച്ചു് ഭക്തിരസമയമായി ഭാഗവതം വായിച്ചാനന്ദിക്കുന്നു. വേറൊരാൾ അല്പം അകലെയായി അതേ വിളക്കിൻെറ വെളിച്ചത്തിൽ ഒരു കൃത്രിമരേഖയിൽ കള്ള ഒപ്പു് ഇടുന്നു. രണ്ടു കർമ്മങ്ങളും ദീപത്തിൻെറ അദ്ധ്യക്ഷതയിലാണെങ്കിലും ദീപത്തിനെ രണ്ടു ഫലങ്ങളും ബാധിക്കുന്നില്ല.

വേദം, പുരാണം, തന്ത്രം, തത്വജ്ഞാനം എന്നിവ നാവുകൊണ്ടാസ്വദിച്ചു് ഉച്ഛിഷ്ടമായതാണു്. മേൽപറഞ്ഞ ഗ്രന്ഥങ്ങൾ വായിച്ചറിയപ്പെട്ടിരിക്കുന്നു. വിവരിക്കപ്പെടാത്തതും, ഉച്ഛിഷ്ടമാക്കപ്പെടാത്തതും, ആയ ഏക വസ്തു ബ്രഹ്മമാണു്. ബ്രഹ്മം എന്താണെന്നോ, വേറൊരു വസ്തുവെപ്പോലെയാണെന്നോ ഇതുവരെ ആർക്കും പറയുവാൻ കഴിഞ്ഞിട്ടില്ല.

ഒരാൾക്കു് രണ്ടു പുത്രന്മാരുണ്ടായിരുന്നു രണ്ടുപേരും വിദ്യാനിരതന്മാരായിരുന്നു. രണ്ടാളേയും വിദ്യാഭ്യാസത്തിന്നായി ഗുരുകുലവാസം ചെയ്യാനയച്ചു. “കുട്ടികളെ! നിങ്ങൾ രണ്ടുപേരും ബ്രഹ്മജ്ഞാനം സമ്പാദിക്കണം. ഗുരുവിൻെറ അനുഗ്രഹം അത്യുത്സാഹത്താലും, ശുശ്രൂഷയാലും സമ്പാദിക്കണം” എന്നു പറഞ്ഞനുഗ്രഹിച്ചു. മൂർദ്ധാവിൽ മുകർന്നയച്ചു.

കുറെ കൊല്ലങ്ങൾക്കുശേഷം രണ്ടു പുത്രന്മാരും

മടങ്ങിവന്നു. പിതാവിന്റെ പാദങ്ങളിൽ തൊഴുതു വിനീതരായി നിന്നു. അവരുടെ ജ്ഞാനം എത്രത്തോളം ആയിട്ടുണ്ടെന്നറിവാനായി മൂത്ത മകനെ വിളിച്ചു. "മകനേ! നീ എല്ലാ ശാസ്ത്രങ്ങളും, പുരാണങ്ങളും അഭ്യസിച്ചുവല്ലോ. ബ്രഹ്മജ്ഞാനവും സമ്പാദിച്ചു കഴിഞ്ഞിട്ടുണ്ടായിരിക്കും. ബ്രഹ്മം എന്നാൽ എന്താണെന്നു എനിക്കു പറഞ്ഞുതരണം." വേദത്തിലും മററും ഉള്ള പല ഭാഗങ്ങളും ഉദ്ധരിച്ചു. ബ്രഹ്മം ഇന്നതാണെന്നു പറയുവാൻ ശ്രമിച്ചു. അച്ഛൻ മൗനിയായിരുന്നു. മൂത്ത മകൻ പറയുന്നതെല്ലാം ക്ഷമയോടുകൂടി കേട്ടു.

കുട്ടീ! നീ ബ്രഹ്മത്തെ മനസ്സിലാക്കിയോ? എന്നിസ്സതിനെപ്പററി പറഞ്ഞുതരാമോ? എന്നുചോദിച്ച് അച്ഛൻ മൌനിയായിരുന്നു; ഇളയ മകൻ ഇതുകേട്ടു ബ്രഹ്മത്തെപ്പററി ചിന്തിച്ചുനോക്കി. ഒന്നും പറയാതെ നിന്നു. തുടർന്നുകൊണ്ടു മൌനം ദീക്ഷിച്ചു ബ്രഹ്മം എന്നതു് ഇന്നതാണെന്നു പറയാത്തതു് എന്താണ്' മകനേ! പറയൂ. കുട്ടീ! നീ എന്താണ്' മൌനിയായിരിക്കുന്നതു്" എന്നു അച്ഛൻ തുടർന്നുകൊണ്ടു ചോദിച്ചതിനു് ഇളയ മകൻ മറുപടിയൊന്നും പറഞ്ഞില്ല. അച്ഛൻ:– മകനേ! ബ്രഹ്മത്തെക്കുറിച്ചു നിനക്കു അല്പം മനസ്സിലായിട്ടുണ്ടെന്നു തോന്നുന്നു.

ഒരിക്കൽ ഒരു ഉറുമ്പ്' ഒരു പഞ്ചസാരക്കുമ്പാരത്തിന്നടുത്തുപോയി. അനന്തമായ പഞ്ചസാരത്തരികൾ കണ്ടു സന്തുഷ്ടനായി. പഞ്ചസാരയുടെ ഒരു തരി, വേഗത്തിൽ എടുത്തു് ആസ്വദിച്ചു. വയർ നിറഞ്ഞു. വേറൊരു തരി പഞ്ചസാരയും എടുത്തു് ബദ്ധപ്പെട്ടു കൂട്ടിലേക്കു മടങ്ങി. പഞ്ചസാരത്തരിയും പൊക്കിയെടുത്തു മടങ്ങുമ്പോൾ, ഉറുമ്പ്' ഇപ്രകാരം വിചാരിച്ചു. ഇനിയത്തെ പ്രാവശ്യം ഇവിടെ വന്നു് ഈ പഞ്ചസാരക്കുന്നു മുഴുവൻ ഞാൻ വീട്ടിലേയ്ക്കെത്തിക്കും. അസാദ്ധ്യമായ പ്രവൃത്തിയാണെങ്കിലും അങ്ങിനെ വിചാരിച്ചു. ഇതാണ്' ബ്രഹ്മത്തെപ്പററി അല്പജ്ഞന്മാരുടെ വിചാരം. വാക്കിന്നും വിചാരത്തിന്നും അതീതമാണ്' ബ്രഹ്മമെന്നു് അവർ അറികയില്ല. ശുകബ്രഹ്മർഷിയും, മററു മഹർഷിമാരും വലിയതരം ഉറുമ്പുകളാണ്'. ഏറിയാൽ അവർക്ക്' അഞ്ചോ ആറോ തരി പഞ്ചസാര മാത്രമെ കിട്ടിയിട്ടുള്ളു.

"എന്തൊരാശ്ചര്യം! ഗംഭീരം! ഗംഭീരം! കുന്നുകൾപോലെ ഉയർന്നുവരുന്ന തിരമാലകൾ!! ഭയങ്കരം! ഭയങ്കരം!! ശബ്ദം! കോലാഹലം!" സമുദ്രം കണ്ടതായ ഒരാളോടു് അതിനെപ്പററി ചോദിച്ചാൽ ഇങ്ങിനെ പറയും. ബ്രഹ്മത്തെ ശാസ്ത്രങ്ങളിൽ വർണ്ണിച്ചിട്ടുള്ളതു് ഇപ്രകാരമാണ്'. വേദത്തിൽ ബ്രഹ്മത്തെ സച്ചിദാനന്ദമെന്നു പറയപ്പെട്ടിരിക്കുന്നു. ശ്രീശുകൻ തുടങ്ങിയ ചിലർ ബ്രഹ്മസമുദ്രത്തിന്റെ തീരത്തോളം എത്തി. അതിലെ വെള്ളം തൊട്ടറിഞ്ഞു. അതിൽ മുങ്ങുവാൻ കഴിഞ്ഞില്ലപോൽ. മുങ്ങിയവർ പിന്നെ പൊങ്ങിവരുന്നതല്ല.

സമാധിയിൽ ബ്രഹ്മത്തെ അനുഭവിച്ചാലും അതു വിവരിക്കാൻ സാദ്ധ്യമല്ല. കാരണം അപ്പോൾ മനുഷ്യനു് നാവു പൊങ്ങുകയില്ല. സംസാരിപ്പാൻ സാദ്ധ്യമല്ല. അതുകൊണ്ടു് സമാധിസ്ഥനായാൽ ബ്രഹ്മം വിവരിക്കപ്പെടുവാൻ സാദ്ധ്യമല്ലെന്നു വന്നു.

സമുദ്രത്തിന്റെ ആഴം അളന്നുനോക്കുവാനായി ഒരു ദിവസം ഒരു ഉപ്പുപാവ പുറപ്പെട്ടു. മടങ്ങിവന്നു ആഴം ഇത്രയുണ്ടെന്നു് മററുള്ളവരോടു് പറയേണമെന്നു വിചാരമുണ്ടായിരുന്നെങ്കിലും സമുദ്രജലത്തിൽ ഇറങ്ങിയപ്പോൾതന്നെ ഉപ്പുപാവ അതിൽ ലയിച്ചുപോയി അതുപോലെ ബ്രഹ്മത്തെ അറിഞ്ഞവർ ഇങ്ങിനി വരാത്തവണ്ണം ബ്രഹ്മാനന്ദത്തിൽ ലയിച്ചുപോകുന്നു.

ബ്രഹ്മത്തെ അറിയുന്നതുവരെ മാത്രമെ വാദപ്രതിവാദങ്ങളും സംശങ്ങളും ഉണ്ടാകയുള്ളു. കണ്ടുകഴിഞ്ഞാൽ ശബ്ദങ്ങൾ നിലച്ചു, സംശയം തീർന്നു, സമാഹിതനായി. ഒരു പാത്രത്തിൽ വെണ്ണയിട്ടു പാത്രം അടുപ്പിൽവെച്ചു ചൂടാക്കിയാൽ വെണ്ണയിലുള്ള നീരു വററുന്നതുവരെ "ശീ–ശീ–കട–പട–ററി–ററീ–കിരി–കിരീ" എന്നു് ശബ്ദമുണ്ടായിക്കൊണ്ടിരിക്കും. നീരു വററി ശുദ്ധനെയ്യു മാത്രം ബാക്കിയായാൽ ശബ്ദം

നിന്നുപോകുന്നു. പാത്രം നിറയുന്നതുവരെ ശബ്ദമുണ്ടാകും. നിറഞ്ഞാൽ നിശ്ശബ്ദമായി.

എന്നാൽ മേൽപറഞ്ഞ നെയ്യിൽ ഒരു അപ്പം ചുടുമ്പോൾ വീണ്ടും ശബ്ദമുണ്ടാകുന്നു. അപ്പം വെന്തുകഴിഞ്ഞാൽ ശബ്ദവും നിൽക്കും. ഇതുപോലെ സമാധിയിലെത്തിയാൽ മനുഷ്യരെ ആത്മോപദേശം ചെയ്തു നന്നാക്കേണ്ടുന്ന ആവശ്യത്തിലേക്ക് ദൃഢസമാധിബന്ധം വെടിഞ്ഞു മനസ്സിനെ താഴോട്ടേക്ക് കൊണ്ടുവരുന്നു. അപ്പോൾ ഈശ്വരനെപ്പററിയുള്ള സംസാരം ഉണ്ടാവുന്നു.

പുഷ്പത്തിനുപരി ചെന്നുവീഴുന്നതുവരെ വണ്ട് പുഷ്പത്തെ അന്വേഷിച്ചു അസ്വസ്ഥനായിരിക്കും. മുരണ്ടുമുരണ്ടു ഞെങ്ങിത്തിരയുന്ന വണ്ട് കുസുമത്തിൽ ചെന്നു വീണു മധു ഉണ്ണാൻ തുടങ്ങിയാൽ ക്രമേണ മർമ്മരശബ്ദം നിലച്ചുപോകും. ചിലപ്പോൾ തേനുണ്ടാലും മദിച്ചുംകൊണ്ടു വീണ്ടും മുരണ്ടുകൊണ്ടിരിക്കും. അതുപോലെ സമാധിസുഖമാകുന്ന പൂമധുവുണ്ടു, പരമാനന്ദഭരിതനായ പരമഹംസൻ ചിലപ്പോൾ ഈശ്വരഗുണങ്ങൾ പാടുകയും ആനന്ദത്താൽ മതിമറന്ന് ആടുകയും ചെയ്യും.

ബ്രഹ്മം ഇന്നതാണെന്നു പറയുവാൻ ആർക്കും സാദ്ധ്യമല്ല. ബ്രഹ്മം വാചാമഗോചരമാണ്. ബ്രഹ്മത്തെ അറിഞ്ഞ ആൾക്കും ബ്രഹ്മത്തെപ്പററി സംസാരിപ്പാൻ സാദ്ധ്യമല്ല. കരിങ്കടലിൽ അപ്രത്യക്ഷനായ തോണിയേയും തോണിക്കാരനേയും പോലെ ബ്രഹ്മജ്ഞാനം സിദ്ധിച്ച ഒരാൾക്ക് ലോകത്തിലേക്ക് മടങ്ങിവരാൻ കഴികയില്ല.

ഒരിക്കൽ നാലു സ്നേഹിതന്മാർ വൈകുന്നേരം നടക്കുവാൻ പോയപ്പോൾ ഉയന്ന മതിലുകളാൽ ചുററപ്പെട്ട ഒരു സ്ഥലം കണ്ടു. മതിൽ കയറി മറിഞ്ഞു ഉള്ളിലെന്താണെന്നറിയുവാൻ എല്ലാവക്കും ആശ തോന്നി. അവരിൽ ഒരാൾ വളരെ പ്രയാസപ്പെട്ട് ഉയന്ന ചുമരിന്മേൽ കയറി നോക്കിയപ്പോൾ കണ്ട കാഴ്ച അയാളെ അത്ഭുതപരതന്ത്രനാക്കി. കണ്ണിനു മുമ്പിൽ പ്രത്യക്ഷമായ കാഴ്ചകണ്ടു നില്പാനാവാതെ തന്നത്താൻ മതിമറന്നു ഉള്ളിൽ ചാടിവീണു. അത്യന്തം മനോഹരമായ ഒരു പൂന്തോട്ടമായിരുന്നു ഉള്ളിൽ. പുറത്തേക്കുവന്നു താൻ കണ്ട കാഴ്ചയെപ്പററി സ്നേഹിതന്മാക്കു വിവരിച്ചുകൊടുപ്പാനുള്ള മനസ്ഥിതിയുണ്ടായില്ല. സുഖമായി അവിടെ താമസിച്ചു ആനന്ദത്തിൽ മുഴുകി. ബാക്കി മൂന്നുപേരും മേൽപ്രകാരം ചാടിവീണു. ആനന്ദത്തിൽ ലയിച്ച് പുറത്തു വന്നില്ല. നാലാമത്തെ ആൾ മേൽപ്രകാരം ആരാമം കണ്ടപ്പോൾ മതിലിന്നു പുറമെ നിത്യദുഃഖത്തിൽ മുഴുകിക്കൊണ്ടിരിക്കുന്ന സഹോദരന്മാരെയോത്തു ആനന്ദാസ്പദമായ ആരാമത്തെക്കുറിച്ചു ജനങ്ങളെ വിളിച്ചുകൂട്ടി സംസാരിച്ചു, ആനന്ദവാസസ്ഥാനമായ ആരാമത്തിലേക്കു ക്ഷണിച്ചു.

ബ്രഹ്മത്തെ അറിഞ്ഞവരിൽ അധികം പേരും തന്നത്താൻ മൌനമായാനന്ദം അനുഭവിക്കുന്നു. ദുർല്ലഭം പേർ മാത്രം ജീവകാരുണ്യത്താൽ പ്രചോദിതന്മാരായി തനിക്കനുഭവമായ ബ്രഹ്മാനന്ദത്തിലേക്ക് നിരന്തരദുഃഖത്തിൽ പെട്ടുഴലുന്ന വിഷയികളെ ക്ഷണിക്കുന്നു.

(ശ്രീരാമകൃഷ്ണദേവന്റെ ആശയം)

## ഭാരതീയ ഫലിതജ്യോതിഷം.

ഫലിതജ്യോതിഷത്തിന്റെ ഐതിഹാസികവികാസകഥ മനോരഞ്ജകവും മഹത്വപൂർണ്ണവുമായ ഒരു വിഷയമാണ്. ഏതൊരു വിഷയമാണോ ദേശത്തെ മിക്കവാറും സമ്പൂർണ്ണജനതയിലും അത്ഭുതപ്രഭാവം ചെലുത്തിയിട്ടുള്ളത് ആ വിഷയം ആളുകൾ വളരെ കുറച്ചു മാത്രമെ അറിയുന്നുള്ളു എന്നതു് ഒരു വിചിത്രവിരോധാഭാസമാണ്. ഈ വിഷയം ശാസ്ത്രീയപരിഭാഷകളേയും മര്യാദകളെയും ആശ്രയിച്ചു സ്ഥിതിചെയ്യുന്നുവെന്നുള്ളതും ലളിതമായ ഭാഷയിൽ ഇതിനെക്കുറിച്ചു ചർച്ചചെയ്യുക എളുപ്പമല്ലാതാക്കിത്തീർത്തിരിക്കുന്നു. എന്നാൽ വായനക്കാർ ഈ വിഷയത്തിൽ ഉത്സുകരെങ്കിൽ ചില ശാസ്ത്രീയചർച്ചകൾപോലും അവരെ

ഉത്തേജിപ്പിക്കാൻപര്യാപ്തമാണ്. യഥാവസരം ഞാൻ സരളഭാഷയിൽ ഈ വിഷയത്തിൽ ഏതാണ്ടൊരറിവു പ്രദാനം ചെയ്യാൻ പ്രയത്നിക്കയാണ്. ഓരോന്നിനേയും പററി സാംഗോപാംഗ പരിചയം നൽകാൻ ആഗ്രഹമുണ്ടെങ്കിലും എനിക്കു കഴിയാത്തവിധം അത്രമാത്രം വിശാലവും ജടിലവുമാണീ വിഷയം. ഫലിത ജ്യോതിഷത്തിന്റെ വികാസപ്രവൃത്തികളിലേക്കു് കൈചൂണ്ടാൻ ഞാൻ ശ്രമിക്കാം. എന്നാൽ കൂടുതൽ ജിജ്ഞാസ ഉളവാകുന്നപക്ഷം വായനക്കാർ അതു മനസ്സിലാക്കാൻ ചില്ലറ സഹായം സമ്പാദിക്കണം. ഞാനെന്റെ അല്പജ്ഞാനത്തിന്റെ കരച്ചിൽ ഇവിടെ പ്രകടിപ്പിക്കുന്നില്ല. കാരണം അതു പറയാതെതന്നെ ആളുകൾ മനസ്സിലാക്കിക്കൊള്ളും.

ഫലിതമാകുന്ന മൂർഖമാതാവിന്റെ ബുദ്ധിമതിയായ സന്തതിയാണ് ഗണിതജ്യോതിഷം എന്നു് ഇംഗ്ലീഷിലൊരു ചൊല്ലുണ്ടു്. യൂറോപ്പിലെ ഫലിതജ്യോതിഷത്തിന്റെ കാര്യത്തിൽ ഒരു പക്ഷെ ഇതു വാസ്തവം തന്നെയാനു്. എന്നാൽ ഭാരതവർഷത്തിൽ ഈ പഴഞ്ചൊല്ലു് ശരിയെന്നു പറയുക വയ്യ. നമ്മുടെ ദേശത്തെ ഏററവും പ്രാചീനഗ്രന്ഥമായ വേദങ്ങളിൽ ഫലിതജ്യോതിഷത്തെക്കുറിച്ചു് വിശേഷോല്ലേഖനമില്ല. വേദങ്ങളിൽ ഉല്ലേഖനം ഇല്ലെന്നുള്ള കാരണംകൊണ്ടു മാത്രം ഗണിതജ്യോതിഷം ഫലിതജ്യോതിഷത്തിൽനിന്നുണ്ടായില്ലുള്ളതല്ല എന്നു പറയുക വയ്യ. എന്നാൽ ഭാരതീയ ഫലിതജ്യോതിഷമെന്ന സാധനം തന്നെ അഷ്ടോണമി അഥവാ ഗ്രഹനക്ഷത്രവിദ്യവരെ മാത്രം സീമിതമെന്നു പറയുക വയ്യ. ഭാരതീയഫലിതജ്യോതിഷം ഒരു വിശാലവിഷയമാണ്. എപ്പോൾ എഴുന്നേൽക്കണം, എപ്പോൾ ഇരിക്കണം, എപ്പോൾ പോകണം, എങ്ങിനെ പോകണം, എന്തിനു പോകണം, എവിടെ പോകണം, എന്തു കാണുന്നതാണു നല്ലതു്, എന്തു കാണുന്നതാണ് തീയതു്, ഏതു ദിവസം മരുന്നു കഴിക്കണം എപ്പോൾ രോഗമുണ്ടാകുന്നതാണു നല്ലതു്, എപ്പോൾ മരുന്നു കഴിക്കുന്നതാണു നല്ലതു്, രോഗം ബാധിച്ചാൽ എപ്പോൾ കുളിക്കണം, എപ്പോൾ ഒരു കള്ളൻ മോഷ്ടിക്കണം, എപ്പോൾ ക്രയവിക്രയം നടത്തുന്നതാണു നല്ലതു്, എന്നു വേണ്ട ഏതു സമയം മരിക്കുന്നതാണു നല്ലതു് എപ്പോഴാണ് ചീത്ത എന്നുവരെ എല്ലാം ജ്യോതിഷത്തെ സംബന്ധിച്ചിടത്തോളം ആലോചിക്കേണ്ട വിഷയങ്ങളാണ്. മേഘം എങ്ങിനെ ഉണ്ടാകുന്നു, പ്രഭാതത്തിലും സന്ധ്യക്കും ആകാശം എന്തുകൊണ്ടു് അരുണവർണ്ണമായിത്തീരുന്നു, എപ്പോൾ എത്തരം കാററാണടിക്കുക, ഭൂകമ്പം എന്തുകൊണ്ടുണ്ടാകുന്നു, എപ്പോഴുണ്ടാകുന്നു, എവിടെ ഉണ്ടാകുന്നു, ആലിപ്പഴം എന്തുകൊണ്ടു പൊഴിയുന്നു, എങ്ങിനെ പൊഴിയുന്നു, കൊടുങ്കാററ്, വെള്ളം, മഞ്ഞു്, വൃഷ്ടി, കാററ് ഇവയെന്താണ്, എപ്പോഴുണ്ടാകുന്നു, എന്തുകൊണ്ടുണ്ടാകുന്നു, ഇവയെല്ലാം ജ്യോതിഷത്തിന്റെ വിചാരണീയ പ്രശ്നങ്ങളാണ്. പുരുഷനിൽ എത്തരം ചിഹ്നം നല്ലതാകുന്നു, ഏതുതരം ചീത്തയാകുന്നു, സ്ത്രീയെ എത്തരം ചിഹ്നം റാണിയാക്കിത്തീർക്കുന്നു. എത്തരം കക്ശെയാക്കിത്തീർക്കുന്നു, ഏതു ചിഹ്നംകൊണ്ടു ധനം കിട്ടുന്നു, ഏതുകൊണ്ടു ദാരിദ്ര്യം, ഭൂമിക്കടിയിലുള്ള ധനം എങ്ങിനെ കിട്ടും, കാക്കയുടെ പ്രേമാലാപം എന്തു സൂചിപ്പിക്കുന്നു, കുറുക്കന്റെ ഓരിയിടൽ ഏതു ഭാവിദുശ്ചിന്തകൾ കാരണമാകുന്നു, മൂങ്ങ എവിടെയെങ്കിലുമിരിക്കുന്നതിന്റെ അർത്ഥമെന്തു്? സിംഹം വിശേഷസ്ഥലത്തു ശയിക്കുന്നതായാലുള്ള ഫലമെന്തു്? ഈ കാര്യങ്ങളെല്ലാം ജ്യോതിഷശാസ്ത്രത്തിന്റെ വ്യാഖ്യേയങ്ങളാണ്. ഏതുതരം വീടുണ്ടാക്കണം, അടുക്കള എവിടെയായിരിക്കണം, അടുപ്പ് എപ്പോൾ എങ്ങിനെ ഏതുതരത്തിലുണ്ടാക്കണം, കിണറ് എപ്രകാരമുള്ളതായിരിക്കണം, ഇത്തരം കാര്യങ്ങൾപോലും ഫലിതജ്യോതിഷത്തിൽ അന്തർഭവിച്ചിട്ടുണ്ടു്. ഏതെങ്കിലും വിശേഷസമയത്തു ജനിച്ചിട്ടുള്ള ബാലന്റെ ഭാവിജീവിതത്തിൽ എന്തു സംഭവിക്കും, ഏതെങ്കിലും വിശേഷതിഥിയിൽ ആരുടെയെങ്കിലും വയസ്സോ മാസമോ ആരംഭിക്കുന്നതു് അയാളുടെ ഏതൊരു ശുഭാശുഭങ്ങൾക്കു കാരണമാകുന്നു, തുടങ്ങിയ നിരവധികാര്യങ്ങൾ ഫലിതജ്യോതിഷത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്. ഇന്നത്തെ അനേകം ശാസ്ത്രങ്ങൾ അപരിണത അവസ്ഥയിൽ ഇതിൽ അന്തർഭവിച്ചിരുന്നു. ഇവയിൽ അനേകങ്ങൾക്കു് ഗ്രഹങ്ങളോടും നക്ഷത്രങ്ങളോടും സംബന്ധമേയില്ല.

ഭാരതവർഷത്തിൽ ജ്യോതിഷാദ്ധ്യയനകാരണം യാഗയജ്ഞങ്ങളാണ്. വൈദികാര്യന്മാർ യാഗയജ്ഞപ്രേമികളായിരുന്നു. വിശേഷപ്പെട്ട യജ്ഞങ്ങൾക്ക് സമയനിർണ്ണയം നിതാന്തപ്രയോജനീയമായിരുന്നു. കാലനിർണ്ണയം സാധിക്കുന്നതിനു് ജ്യോതിഷവിദ്യയല്ലാതെ വേറെ മാർഗ്ഗമുണ്ടായിരുന്നില്ല. ഗണിതജ്യോതിഷത്തിലെ ഏററവും പ്രാചീനഗ്രന്ഥമായ വേദാംഗജ്യോതിഷത്തിന്റെ അവസാനമെഴുതിയിട്ടുണ്ട്, വേദങ്ങൾ യജ്ഞത്തിനുവേണ്ടി അഭിപ്രവൃത്തമായിട്ടുണ്ടെന്നും, യജ്ഞങ്ങളുടെ നടത്തിപ്പ് സമയാനുസൃതമായിട്ടുണ്ടെന്നും. അതുകൊണ്ട് കാലനിർണ്ണയം ചെയ്യുന്നവർ ജ്യോതിഷശാസ്ത്രത്തെ അറിയുന്നുണ്ട്. വാസ്തവത്തിൽ അവർ മാത്രമെ യജ്ഞങ്ങളേയും അറിയുന്നുള്ളു.

വൈദികകാലത്തിൽ ഹിന്ദുക്കൾക്ക് ഗ്രഹങ്ങളെക്കുറിച്ചുള്ള അറിവുണ്ടായിരുന്നോ, അഥവാ ഉണ്ടായിരുന്നില്ലയോ എന്ന വിഷയത്തിൽ വിദ്വാന്മാർക്ക് മതഭേദമുണ്ട്. വൈദികഋഷികൾ ശുക്രനേയും ബൃഹസ്പതിയുടങ്ങിയ ജ്വലിക്കുന്ന ജ്യോതിഃപിണ്ഡങ്ങളേയും കണ്ടിരുന്നുവോ ഇല്ലയോ എന്നുള്ളതല്ല ഇതിന്റെ ഉദ്ദേശം. ഈ വിഷയത്തിൽ മതഭേദമുണ്ട്. അങ്ങനെയെങ്കിൽ ജ്വലിക്കുന്ന ജ്യോതിർപിണ്ഡങ്ങളെ വീക്ഷിക്കാൻ ഭാരതവർഷത്തിന്റെ വിശാലമൈതാനത്തിനും പരിശുദ്ധനഭോമണ്ഡലത്തിനുമുപരി വേറെ ഏതു സ്ഥലമാണുള്ളത്. വാസ്തവമിതാണ്, ആകാശത്തിൽ രണ്ടുതരത്തിലുള്ള ജ്യോതിഃപിണ്ഡങ്ങളുണ്ട്. ഒന്നിനു നക്ഷത്രമെന്നു പറയുന്നു. ഇവ സ്വയം പ്രകാശിതങ്ങളും നമ്മുടെയെല്ലാം ഈ നിസ്സാരപൃഥ്വിയിൽനിന്നും വളരെ ദൂരത്തിലുമാണ്. ആയിരക്കണക്കിനു വർഷങ്ങൾകൊണ്ടേ ഇതിന്റെ സാധാരണഗതിയെക്കുറിച്ച് അനുമാനിക്കുവാൻ നമുക്കു സാദ്ധ്യമാവൂ. മദ്ധ്യകാലത്തെ ജ്യോതിഷികളാകട്ടെ, അവയെ സ്ഥിരമെന്നുതന്നെ കരുതിയിരുന്നു. മററു ഗ്രഹങ്ങൾ സൂര്യപ്രകാശംകൊണ്ടു പ്രകാശിക്കുകയും സഞ്ചരിക്കുന്നതായി കാണപ്പെടുകയും ചെയ്യുന്നു. വൈദികാര്യന്മാർ നക്ഷത്രങ്ങളുടേയും ഗ്രഹങ്ങളുടേയും അന്തരം മനസ്സിലാക്കിയിരുന്നുവോ ഇല്ലയോ എന്ന വിഷയത്തിൽ അനേകം യൂറോപ്യൻ പണ്ഡിതന്മാർക്ക് സന്ദേഹമുണ്ട്. അവരുടെ സന്ദേഹം അടിസ്ഥാനരഹിതമെങ്കിലും അവരുടെ മതം വെളിപ്പെടുത്തുക നിരൂപകന്മാരുടെ കർത്തവ്യം മാത്രമാണ്. സ്വദേശീയരായ പണ്ഡിതന്മാർ വേദങ്ങളിൽ വന്നിട്ടുള്ള സപ്തആദിത്യശബ്ദത്തിനു് ഏഴു ഗ്രഹമെന്നർത്ഥം പറഞ്ഞിട്ടുണ്ട്. വൈദികസംഹിതകളിൽ ബൃഹസ്പതി സൂര്യൻ ചന്ദ്രൻ ഇവ കൂടാതെ വേറൊരു ഗ്രഹത്തിന്റെയും പേരില്ലെന്നുള്ളതു് സത്യമാണ്. എന്നാലിതുകൊണ്ട് വൈദിക ഋഷികൾക്ക് ഗ്രഹങ്ങളെക്കുറിച്ചുള്ള ജ്ഞാനം ഉണ്ടായിരുന്നേയില്ല എന്നു സിദ്ധമാകുന്നില്ല. സൌഭാഗ്യംകൊണ്ട് നക്ഷത്രങ്ങളെപ്പററി ഇമ്മാതിരി വലിയ വാദംവാദികളൊന്നുമില്ല. കുറച്ചെല്ലാമുണ്ട്. ഭാരതീയനക്ഷത്രവിദ്യ ഒന്നുകിൽ ബാബിലോണിയായിൽനിന്നു് ഭാരതത്തിലേക്കു വന്നിരിക്കും, അല്ലെങ്കിൽ ചീനയിൽനിന്നു്—എന്നിപ്രകാരം ഒരിക്കൽ യൂറോപ്യൻ പണ്ഡിതന്മാർ പ്രസ്താവിക്കാനാഗ്രഹിച്ചിരുന്നു. എന്നാൽ ഇന്നു് ഒരു പക്ഷേ ആരെങ്കിലും ഈ കാര്യങ്ങളെ വിചാരയോഗ്യമായി കരുതുമോ? നേരെമറിച്ച് ഇപ്പോൾ വ്യക്തമായി കഴിഞ്ഞിട്ടുണ്ട്, ഭാരതത്തിലെ നക്ഷത്രവിദ്യതന്നെ ആ പ്രദേശങ്ങളിൽ പോയിരുന്നുവെന്നു്. നാമിന്നു് ഈ കാര്യങ്ങളെപ്പററി വിസ്തൃതമായി ചർച്ചചെയ്യാൻ ആഗ്രഹിക്കുന്നില്ല. എന്നാൽ വൈദികകാലത്തു നക്ഷത്രങ്ങളുടെ പ്രചാരം അധികമുണ്ടായിരുന്നു എന്നു മാത്രം അറിഞ്ഞിരുന്നാൽ നമ്മുടെ പ്രവൃത്തികൾ എളുപ്പമായിത്തീരും. ഗ്രഹങ്ങളെയും രാശികളെയും സംബന്ധിച്ചുള്ള ഗണന ഏതാണ്ട് 2000 കൊല്ലം മുമ്പു മുതൽതന്നെ നമ്മുടെ പ്രദേശത്തു നന്നായി പ്രചരിച്ചു കഴിഞ്ഞിട്ടുണ്ട്.

എന്തുമാകട്ടെ, വേദങ്ങൾക്കുശേഷം നാം ബ്രാഹ്മണയുഗത്തിലെത്തുമ്പോൾ കാണുന്നു, ദേവതകളെ പ്രീതിപ്പെടുത്തുന്നതിനെ അപേക്ഷിച്ച് പരമ്പരയും അനുശ്രുതിയും കൂടുതൽ മഹത്വപൂർണ്ണമായിക്കഴിഞ്ഞിട്ടുണ്ടെന്നു്. ഈ പരമ്പരകളെക്കുറിച്ച് നാനാതരത്തിലുള്ള വ്യാഖ്യാനങ്ങൾ തുടങ്ങി. അവയെ യുക്തിസംഗതമായി സിദ്ധമാക്കാൻ പ്രയത്നിച്ചുകൊണ്ടിരിക്കുന്നുണ്ട്.

ഉത്തരസംഹിതായുഗത്തിൽ വ്യക്തമായി പറയുന്നുണ്ട്, ഇന്ന നക്ഷത്രത്തിൽ യജ്ഞം നടത്തിയാൽ ശുഭമാകുന്നു, ഇന്നതിൽ അശുഭമാകുന്നു എന്ന്. ക്രിസ്തുവിനു മുമ്പ് എഴുതപ്പെട്ടിട്ടുള്ള ജ്യോതിഷസംഹിതകളിൽ (അവയുടെ വിവരം അധികവും നാം ടീകാകർത്താക്കളുടെ ഉദ്ധരണങ്ങളിൽനിന്നും സമ്പാദിച്ചിട്ടുണ്ട്.) യജ്ഞത്തെക്കൂടാതെ വിവാഹാദിചടങ്ങുകളിലുംകൂടി ശുഭാശുഭനക്ഷത്രങ്ങളെപ്പററി 'പ്രസ്താവമുണ്ട്. മഹാഭാരതകാലഘട്ടത്തിൽ ശുഭമുഹൂർത്തത്തിൽ വിവാഹാദികൾ നടത്തുന്ന സമ്പ്രദായം നടപ്പിലുണ്ടായിരുന്നു. ദ്രുപദൻ യുധിഷ്ഠിരനെ ശുഭമുഹൂർത്തത്തിൽ വിവാഹം ചെയ്യാൻ ഉപദേശിച്ചിരുന്നു. (ആദി 198) ജ്യോതിഷത്തിന്റെ ഈ 'പ്രാചീന അംശം വികസിച്ച് മുഹൂർത്തശാസ്ത്രത്തിന്റെ രൂപത്തിൽ പരിണമിച്ചു. ഈ ശാസ്ത്രം നിർദ്ദേശിച്ചിട്ടുള്ള വിധിയും നിഷേധവുമില്ലാതെ ഇന്നു ലോകത്തിലൊരു കാര്യവുമില്ല. ഇപ്രകാരമുള്ള പരമ്പരകളെ സമർത്ഥിക്കുന്നതിന്, ശുഭാശുഭഫലനിർദ്ദേശത്തിന് അടിസ്ഥാനമുണ്ടായി. മനുഷ്യന്റെ ഭാഗ്യനിയന്ത്രണം ഏതോ ആകാശചാരിയായ ഗ്രഹമോ നക്ഷത്രമോ ആണ് ചെയ്തുകൊണ്ടിരിക്കുന്നത് എന്നുള്ള വിശ്വാസം ഭാരതത്തിന്റെ ആദിമയുഗത്തിൽ തീരെ ഉണ്ടായിരുന്നില്ല. തങ്ങളുടെ ശുഭാശുഭകർമ്മങ്ങൾക്കനുസരിച്ചുതന്നെ മനുഷ്യൻ ശുഭമോ അശുഭമോ ആയ ഫലം അനുഭവിക്കുന്നു, വേറെയാതും കാരണമായല്ല. ഇതുതന്നെയായിരുന്നു സാധാരണ വിശ്വാസം. ബ്രാഹ്മണത്തിനും ഉപനിഷത്തിനും ശേഷമുള്ള യുഗത്തിൽ വിശ്വസിച്ചിരുന്നു, ആകാശചാരികളായ ഗ്രഹനക്ഷത്രങ്ങൾപോലും മനുഷ്യന്റെ ശുഭാശുഭഭാഗ്യത്തിനു കാരണമാണെന്ന്. ചില യൂറോപ്യൻ പണ്ഡിതന്മാരുടെ വിശ്വാസം ഈ വസ്തുത ബാബിലോണിയയിൽനിന്നോ അഥവാ സിറിയയിൽനിന്നോ ഭാരതവർഷത്തിലെത്തിയിരിക്കണമെന്നാണ്. ആ സമയത്ത് ബാബിലോണിയായിലും സിറിയായിലും (അഥവാ ഒററവാക്കിൽ യൂഫ്രട്ടസ്സിലെ മലയിടുക്കുകൾ) പുരോഹിതന്മാർ ഭാവിഫലം പറയേണ്ടിയിരുന്നു. ഈ പുരോഹിതന്മാരെ 'ബാരേ' എന്നു പറയപ്പെട്ടിരുന്നു. ,ബാരേ'കൾ, ബലിയർപ്പിക്കപ്പെട്ടിട്ടുള്ള ജന്തുക്കളുടെ കരളിന്റെയും ആകാശത്തിൽ സഞ്ചരിക്കുന്ന ഗ്രഹങ്ങളുടെ ഗതിയനുസരിച്ചും ഫലം പറഞ്ഞുവന്നിരുന്നു. യൂഫ്രട്ടസ് ഉപത്യകയിലെ ഈ വിദ്യ ഭാരതവർഷത്തിൽ വന്നു കഴിഞ്ഞിട്ടുണ്ടെന്നുള്ളത് വളരെ സംഭവ്യമാണ്. കാരണം ആ കാലത്ത് ഭാരതീയ വ്യാപാരികൾ യൂഫ്രട്ടസ് മലയിടുക്കുകളിൽ കച്ചവടത്തിനു പോകുന്നുണ്ടായിരുന്നു. ഇത് ക്രിസ്തുവിന് അറുനൂറ്-എഴുനൂറുകൊല്ലം മുമ്പുള്ള കാര്യമാണ്.

എന്തുമാകട്ടെ, ചില വിശേഷനക്ഷത്രങ്ങളിൽ യജ്ഞം നടത്തിയാൽ ഭാവിഫലം ശുഭവും ചിലതിൽ അശുഭവും ആകുന്നുവെന്ന് ബ്രാഹ്മണഗ്രന്ഥങ്ങളുടെയും സൂത്രഗ്രന്ഥങ്ങളുടെയും കാലഘട്ടത്തിൽ വ്യക്തമായി സ്വീകരിക്കപ്പെട്ടു തുടങ്ങിയിരുന്നു. ധർമ്മസൂത്രങ്ങളിൽ ജോത്സ്യൻ അഥവാ ദൈവജ്ഞനെ രാജാക്കന്മാർക്ക് ആവശ്യമുണ്ടായിരുന്നതായി പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. ഈയിടെ അർത്ഥശാസ്ത്രം എന്നു പേരായ പുസ്തകം ആവിഷ്കൃതമായിട്ടുണ്ട്. ചിലരുടെ അഭിപ്രായത്തിൽ ഈ ഗ്രന്ഥത്തിന്റെ രചയിതാവ് സുപ്രസിദ്ധ സാമ്രാട്ടായ ചന്ദ്രഗുപ്തന്റെ വിഖ്യാതനായ മന്ത്രി ചാണക്യനാണെന്നാണ്. എന്നാൽ ചില വിദ്വാന്മാർ ഇതിനെ ക്രിസ്ത്വബ്ദത്തിനു മുമ്പുള്ളതായി മാനിക്കാൻ തയ്യാറില്ല. എന്നാൽ ഈ ഗ്രന്ഥം ക്രിസ്തുവിനു വളരെയധികം ശേഷമുള്ളതല്ലെന്നുള്ള കാര്യത്തിൽ ആർക്കും സന്ദേഹമില്ല. ഈ ഗ്രന്ഥമനുസരിച്ച് ചെറിയ കോടതികളിലെ കാര്യനിർവ്വാഹകർക്ക് ഭാവിശുഭാശുഭ നിർദ്ദേശത്തിന് ജോത്സ്യനുണ്ടായിരിക്കുക വളരെയധികം ആവശ്യമാണെന്നു പറയപ്പെടുന്നുണ്ട്. വേറൊരിടത്തു ബുദ്ധദേവൻ ജ്യോതിഷവിദ്യയെ ഗർഹിതമെന്നു പറഞ്ഞിരുന്നു.

ക്രിസ്ത്വബ്ദാരംഭത്തിനടുത്ത് അനേകം ഫലിതജ്യോതിഷഗ്രന്ഥങ്ങൾ എഴുതിക്കഴിഞ്ഞിട്ടുണ്ടായിരുന്നതിൽ മിക്കവാറും എല്ലാം ലോപിച്ചുകഴിഞ്ഞിട്ടുണ്ട്. ക്രിസ്ത്വബ്ദം ആറാംശതകത്തിൽ വലിയ ഒരു ജ്യോത്സ്യനായ വരാഹമിഹിരൻ ജ്യോതിഷത്തിന്റെ ഓരോ ശാഖകളിലും ഗ്രന്ഥങ്ങൾ രചിച്ചു. പ്രസ്തുത ഗ്രന്ഥ

ങ്ങൾ നിരവധി ജ്ഞാതവുമായ സത്യങ്ങളാൽ പൂരിതമാണ്. വരാഹമിഹിരനു മുമ്പ് അസിതൻ, ദേവലൻ, ഗർഗ്ഗൻ വൃദ്ധഗർഗ്ഗൻ, നാരദൻ, പരാശരൻ, സത്യാചാര്യൻ, ജീവശർമ്മാ, സിദ്ധസേനൻ, മയൻയ, വനൻ, മണിത്യൻ തുടങ്ങി അനേകം ആചാര്യന്മാർ പുസ്തകങ്ങൾ എഴുതിയിരുന്നുവെന്ന് ഈ ഗ്രന്ഥങ്ങളിൽനിന്നു തന്നെ അറിയാൻ കഴിയുന്നുണ്ട്. അവസാനത്തെ മൂന്നെണ്ണം ഗ്രീക്കുനാമങ്ങളെന്നു പറഞ്ഞുവരുന്നു.

വരാഹമിഹിരൻ ജ്യോതിഷശാസ്ത്രത്തെ മൂന്നു ശാഖകളിൽ വിഭജിച്ചിട്ടുണ്ട് — തന്ത്രം, സംഹിതാ, ഹോരാ. തന്ത്രത്തിൽ പാടീ ഗണിതം (അരിത്തമാററിക്) ബീജഗണിതം (ആൽജിബ്ര) ഗ്രഹഗണിതം (മെത്തമെററിക് അസ്ട്രോണമി) ഗോളം (സ്പേരിക്കൽ അസ്ട്രോണമി) കരണം (പ്രോക്ററിക്കൽ അസ്ട്രോണമി) എന്നിവയും അടങ്ങിയിരിക്കുന്നു, സംഹിതയിൽ നാനാവിധത്തിലുള്ള പ്രാകൃതസംഭവങ്ങളെ കുറിക്കുന്ന വിവരങ്ങളാണുള്ളത്. ഹോരാശാസ്ത്രത്തിൽ ജനനസമയത്തെ ഗ്രഹനക്ഷത്രങ്ങളുടെ സ്ഥിതിവെച്ചുകൊണ്ട് ഭാവി ഫലം പറഞ്ഞുവരുന്നു. ഇംഗ്ലീഷിൽ അതിന് 'അസ്ട്രോളജി' എന്നു പറയുന്നു; അതു് ഹോരാശാസ്ത്രംതന്നെയാണ്. എന്നാൽ ഭാരതീയഫലിതജ്യോതിഷത്തിൽ ഹോരയെ കൂടാതെ മററനേകം കാര്യങ്ങൾ കൂടി സമ്മേളിച്ചിട്ടുണ്ട്.

ആദ്യം നമ്മൾ പറഞ്ഞ, അർത്ഥശാസ്ത്രത്തിന്റെയും ധർമ്മസൂത്രങ്ങളുടെയും യുഗത്തിൽ അഥവാ ക്രിസ്തുവിനു് ഏതാണ്ട് അനേക കൊല്ലങ്ങൾക്കു മുമ്പ് ഭാരതീയ രാജാക്കന്മാർക്ക് ജ്യോതിഷികളെ അവശ്യം വച്ചുകൊണ്ടിരിക്കേണ്ടിവന്നിരുന്നുവെന്ന്. വരാഹമിഹിരൻ, ബൃഹത് സംഹിതയുടെ തുടക്കത്തിൽ ദൈവജ്ഞർ അഥവാ ജ്യോതിഷികളുടെ ഏതൊരു ലക്ഷണമാണോ കൊടുത്തിട്ടുള്ളത് അതിൽനിന്ന് സ്വാഭാവികമായിത്തന്നെ അനുമാനിക്കാൻ കഴിയും, ജ്യോത്സ്യന്മാർക്ക് എന്തെല്ലാം വേലകൾ ചെയ്യേണ്ടിവന്നിരുന്നുവെന്ന്. ജ്യോത്സ്യൻ ഓരോ പ്രകാരത്തിലുള്ള ജ്യോതിഷകങ്ങളും മററു ഗണിതങ്ങളുമായി പരിചയപ്പെടേണ്ടിവന്നിരുന്നു. ശരീരം കമ്പിക്കുന്നതിന് എന്തർത്ഥമാണുള്ളത്, സ്വപ്നഫലം എങ്ങിനെ ഉണ്ടാകുന്നു, വിവിധശുഭകർമ്മങ്ങൾ ആരംഭിക്കുന്നതിനും അവസാനിപ്പിക്കുന്നതിനുമുള്ള ശുഭമുഹൂർത്തം എത്തരമാകുന്നു, ഇത്തരം നാനാകാര്യങ്ങൾക്ക് ജ്യോത്സ്യന്റെ ആവശ്യമുണ്ടായിരുന്നു. എന്നാൽ അർത്ഥശാസ്ത്രത്തിലെഴുതിയിട്ടുള്ളതുപോലെ രാജാക്കന്മാർക്ക് ജ്യോത്സ്യനെ ഏററവും വലിയ ആവശ്യമുണ്ടായിരുന്നത് യുദ്ധത്തിനായിരുന്നു. ജ്യോത്സ്യൻ ആക്രമണം നടത്താനുള്ള ശുഭമുഹൂർത്തം പറഞ്ഞുകൊടുക്കുകതന്നെ ചെയ്തിരുന്നു. ഏതുപുരുഷന്റെ സേനാപതിത്വത്തിലാണ് ജയത്തിന്റെ ആശയുള്ളതെന്നും വിവരിച്ചു മനസ്സിലാക്കിയിരുന്നു. അയാൾക്ക് കുതിര, ആന, ഖഡ്ഗം മുതലായവയുടെ ഇംഗിതങ്ങൾ മുഖാന്തിരം ഭാവിശുഭാശുഭഫലം ചൂണ്ടിക്കാണിക്കേണ്ടിയിരുന്നു. വീണ്ടും വീണ്ടും താഡനം നടത്തിയിട്ടും കൂടി കുതിര മുമ്പോട്ടുപോകാതെയും വീണ്ടും വീണ്ടും മൂത്രവിസർജ്ജനം നടത്തുകയും ചെയ്തിരുന്നാൽ ജ്യോത്സ്യൻ ഈ അശുഭശകുനത്തിന്റെ സൂചന രാജാവിനു നൽകേണ്ടിയിരുന്നു. ആന പൃഥ്വിയിൽ തുമ്പിക്കരം വക്കുകയോ നയനങ്ങൾ മുകുലിതമാക്കുകയോ ചെവി കൂപ്പിച്ചുപിടിക്കുകയോ ചെയ്തിരുന്നുവെങ്കിൽ ഇതു് ഭാവി പരാജയത്തിന്റെ ലക്ഷണമായി കണക്കാക്കപ്പെട്ടിരുന്നു. എന്നാൽ ആന തുമ്പിക്കരമുയർത്തി വേഗത്തിൽ കുതിക്കുകയാണെങ്കിൽ രാജാവിന്റെ വിജയം നിശ്ചിതമെന്നും കണക്കാക്കപ്പെട്ടിരുന്നു.

ഏതെങ്കിലും പുരുഷനെ സേനാപതിയാക്കുന്നതിനു മുമ്പ് അയാളുടെ അരിഷ്ടതകളെ പരീക്ഷിച്ചിരുന്നു. ആ കാലങ്ങളിൽ യുദ്ധത്തിൽ ജയിക്കുകയും തോൽക്കുകയും ചെയ്യുക വളരെയൊക്കെ സേനാപതിയുടെ ജീവിതരണങ്ങളെ നിർഭരമാക്കിയിരുന്നു. സപ്തർഷിമണ്ഡലം അഥവാ 'ഗ്രേററ്ബിയറി'ൽ ഇംഗ്ലീഷിൽ മിജാർ എന്നു പറയുന്ന വസിഷ്ഠനെന്നു പേരുള്ള നക്ഷത്രമുണ്ട്. ഇതിന്റെ അടുത്തുതന്നെ ഒരു ചെറിയ താരികയായ അരുന്ധതിയുണ്ട്. ഇതിന് ഇംഗ്ലീഷിൽ 'ഏൽക്കർ' അഥവാ സൈഡക് എന്നു പറയുന്നു.

ഇതു കാണാൻ കഴിയാത്ത ആളിൻെറ മരണം ആറു മാസത്തിനുള്ളിൽ ഉണ്ടാകുന്നു. തുറന്ന ചന്ദ്രികയിൽ വളരെ നേരത്തോളം തൻെറ ഛായ നോക്കിനിന്നിട്ടു് പെട്ടെന്നു മുകളിലേക്കു നോക്കുന്ന പക്ഷം പുരുഷാകൃതിഛായ ഉണ്ടാകുന്നു. ഇതിനു് ഛായാപുരുഷൻ എന്നു പറയുന്നു. ഈ ഛായാപുരുഷൻെറ തല കാണാൻ ഒക്കുന്നില്ലെങ്കിൽ മനുഷ്യൻ ശീഘ്രംതന്നെ മരിക്കുന്നു എന്നു് ശാസ്ത്രങ്ങളിൽ പറയപ്പെട്ടിട്ടുണ്ടു്. തൻെറ മൂക്കിൻെറ അഗ്രഭാഗം അഥവാ നാക്കിൻെറ അഗ്രഭാഗം കാണാത്ത മനുഷ്യൻ അധികദിവസത്തോളം അതിഥിയായിരിക്കയില്ല. ഉള്ളംകയ്യ് നെററത്തടത്തിൽ വച്ചിട്ടു് മണിബന്ധത്തിലേക്കു് സ്ഥിരദൃഷ്ടിയോടെ നോക്കുന്നതായാൽ അയാൾ ക്രമേണ ക്ഷീണിതനായി കാണപ്പെടുന്നു. ആദ്യം സ്വതനെപ്പോലെ കാണപ്പെടുകയും എന്നാൽ തീരെ ശോഷിച്ചു് വിഷമസ്ഥിതിയിൽ കാണപ്പെടുന്നതായാൽ മൃത്യു നിശ്ചയമാണെന്നു മനസ്സിലാക്കണം. നാനാതരത്തിലുള്ള ഇത്തരം പരീക്ഷണങ്ങളിൽനിന്നു് സേനാപതിക്കു് രക്ഷപ്പെടേണ്ടിയിരുന്നു. കൂടാതെ ജ്യോത്സ്യൻ അയാളുടെ (സേനാപതി) ജാതകം നോക്കിയിട്ടു് ഭാവിഫലാഫലനിർദ്ദേശവും നൽകേണ്ടതുണ്ടായിരുന്നു.

ജ്യോത്സ്യൻ സൂര്യാദി ഗ്രഹങ്ങളെക്കുറിച്ചുള്ള വിവരവും ശേഖരിക്കേണ്ടതുണ്ടായിരുന്നു. എപ്പോൾ ഏതുതരം ഗ്രഹം എത്തരം നിറം സ്വീകരിക്കുന്നു, അതിൻെറ സ്വഭാവം (പ്രകൃതി), വികൃതി, പ്രമാണം, വർണ്ണം, കിരണം, പ്രകാശം, സംസ്ഥാനം, അസ്തമനം, ഉദയം, ഭിന്നപഥം, വക്രതാ, ഗ്രഹണം, യുതിമുതലായവയുടെയെല്ലാം ശുഭാശുഭഫലം പറഞ്ഞുകൊടുക്കേണ്ടതുണ്ടായിരുന്നു. ചന്ദ്രൻെറ ഏതെങ്കിലും സൂക്ഷ്മമായ അഗ്രഭാഗം ഏതുഭാഗത്തേക്കുയരുന്നു, മംഗളത്തെ സൂചിപ്പിക്കുന്ന നിറം മങ്ങിക്കൊണ്ടിരിക്കുന്നതെന്തുകൊണ്ടു് തുടങ്ങിയ വസ്തുതകൾ അയാൾക്കു് പ്രസ്താവിക്കേണ്ടിവന്നിരുന്നു. ഗണിതജ്യോതിഷത്തിൻെറ ഉന്നതി ഉണ്ടാകാതിരുന്ന കാലങ്ങളിൽപോലും ഇതിനെക്കുറിച്ചുള്ള നാനാപരീക്ഷണങ്ങൾ നടത്തിപ്പോന്നിരുന്നു. ഉദാഹരണാർത്ഥം, ഇന്നെല്ലാവർക്കുമറിയാം ചന്ദ്രഗ്രഹണസമയം ചന്ദ്രൻ ഭൂമിയുടെ മറയിൽ പ്രവേശിക്കുന്നു എന്നു്. അതുകൊണ്ടു് ഈ ഗ്രഹണം പശ്ചിമഭാഗത്തുനിന്നു് ആരംഭിക്കുകയില്ല. ഈ വസ്തുതയെ ഉല്ലേഖനം ചെയ്തുകൊണ്ടു് വരാഹമിഹിരൻ നിരവധി പൌരാണികാചാര്യന്മാരുടെ ചില പ്രസ്താവങ്ങൾ ഉദ്ധരിച്ചിട്ടുണ്ടു്. ഗർഗ്ഗൻ എഴുതിയിട്ടുണ്ടു്, അഷ്ടമിദിവസം ജലത്തിൽ എണ്ണ ഒഴിക്കണമെന്നു്. ഈ എണ്ണ ഏതു ഭാഗത്തേക്കു വ്യാപിക്കാതിരിക്കുന്നുവോ ആ ഭാഗത്തുകൂടി ഗ്രഹണത്തിനു മുക്തി സംഭവിക്കും. എന്തുമാകട്ടെ, ഇത്തരം കാര്യങ്ങളെല്ലാററിനേയും കുറിച്ചുള്ള അറിവു് ദൈവജ്ഞനെ സംബന്ധിച്ചിടത്തോളം അത്യന്തം ആവശ്യമായിത്തീർന്നിരുന്നു.

അയാൾക്കു് മഴയുണ്ടാകുമോ ഇല്ലയോ എന്നതിനെക്കുറിച്ചുള്ള സൂചനയും നൽകേണ്ടിവന്നിരുന്നു. അയാൾക്കു് വൃക്ഷായുർവ്വേദം, ഫലപുഷ്പാദികളെക്കുറിച്ചുള്ള അറിവു്, ഇവ ആവശ്യമായിരുന്നു. പരിധി, ചന്ദ്രൻെറ നാലുവശവുമുള്ള പരിവേഷം, ഉൽക്ക, വായു, ദിക്ദാഹം, ഭൂകമ്പം, സന്ധ്യയിലെ അരുണവർണ്ണം, ഗന്ധർവ്വനഗരം, ഇന്ദ്രധനുഷ് (മഴവില്ല്) തുടങ്ങിയവയെല്ലാമെന്താണു്, ഇത്തരം സകല കാര്യങ്ങളെയും കുറിച്ചുള്ള അറിവു് അത്യന്തം ആവശ്യമാണു്. ഒരു പക്ഷേ വായനക്കാർ ആ യുഗത്തിലെ ഈ വിജ്ഞാനത്തെക്കുറിച്ചു് കുറച്ചധികം അറിയാൻ ആഗ്രഹമുള്ളവരായിരിക്കും. ബൃഹത്സംഹിതയിൽനിന്നു തന്നെ ചില ഉദാഹരണങ്ങൾ ഞാൻ നൽകുന്നുണ്ടു്.

ഭൂകമ്പത്തെക്കുറിച്ചു് കാശ്യപൻ പറയുന്നുണ്ടു് പൃഥ്വി ജലത്തിനു മീതെ നീന്തിക്കൊണ്ടിരിക്കുന്നുവെന്നു്. ജലത്തിൽ മത്സ്യം, ആമ തുടങ്ങിയ വലിയവലിയ ജന്തുക്കളുണ്ടു്. അവ ക്രുദ്ധരാകുന്നതുകൊണ്ടു പൃഥ്വി വിറപൂണ്ട വശാകുന്നു. ഗർഗ്ഗൻ പറയുന്നു, ഭൂമി ആനയുടെ പുറത്തു് സ്ഥിതിചെയ്യുന്നു എന്നു്. ഇടക്കിടക്കു് അവയും ക്ഷീണിച്ചു് ശരീരം ഇളക്കുന്നു. അതുതന്നെ ഭൂകമ്പമുണ്ടാകുന്നു. വസിഷ്ഠൻ പറയുന്നു, ഭൂമിയുടെ ഉപരിതലത്തിൽ വായുക്കളുടെ പ്രത്യാഘാതംകൊണ്ടു് ധരിത്രി വിറച്ചുപോകുന്നു എന്നു്. ഇങ്ങിനെ

ഇങ്ങിനെ അനേകം.... ഇതിനെല്ലാററിനും പുറമെ ജ്യോത്സ്യന്നു് കെട്ടിടം, പശു, കാള, കുതിര, ആന, കമ്പിളി, ഖഡ്ഗം, പാത്രം, മണിമാണിക്യങ്ങൾ, ആട്, പട്ടി മുതലായവയുടെ ലക്ഷണം അറിയേണ്ടതു് അത്യാവശ്യമായിരുന്നു. അയാൾക്കു് ഖഞ്ജനപക്ഷി, കുറുക്കൻ, പട്ടി, ചാമരൻ, അസനം ഇവയുടെ ശുഭാശുഭലക്ഷണങ്ങൾ അറിഞ്ഞിരിക്കേണ്ടതു് അത്യാവശ്യമായി കണക്കാക്കപ്പെട്ടിരുന്നു. ഈ ലിസ്റ്റു് ഇവിടെ ഞാൻ അവസാനിപ്പിക്കുവാൻ ആഗ്രഹിക്കുന്നെങ്കിലും ഇവിടംകൊണ്ടവസാനിക്കുന്നതായിരുന്നില്ല. ജ്ഞാതവ്യവിഷയങ്ങളുടെ നീരസംതരുന്ന ലിസ്ററു കൊടുത്തു് ഞാൻ വായനക്കാരുടെ സമയം വെറുതെ പാഴാക്കാൻ ആഗ്രഹിക്കുന്നില്ല.

ഇതുവരെ ഏതു വിഷയങ്ങളെക്കുറിച്ചാണോ ചർച്ച ചെയ്തു വന്നതു് അവയെല്ലാം മിക്കവാറും ഭാരതീയ ജ്യോതിഷഗ്രന്ഥങ്ങളിൽ ഗ്രഹങ്ങളെക്കുറിച്ചു് വിശേഷിച്ച പ്രസ്താവമില്ല എന്നു പറയപ്പെടുന്ന ആ യുഗത്തിലെയാണു്. രാശിചക്രത്തെ സംബന്ധിക്കുന്ന പന്ത്രണ്ടു വിഭാഗങ്ങളുടെ പേരുപോലുമില്ല. ചില യൂറോപ്യൻ പണ്ഡിതന്മാരുടെ ധാരണയനുസരിച്ചു് ഭാരതത്തിൽ ഗ്രഹങ്ങളെയും രാശികളേയും പരിചയപ്പെടുത്തിയിരുന്നതു് ഗ്രീക്കുകാരാണെന്നാണു്. ഈ പരിചയവും ക്രിസ്തുവിനുമുമ്പു് മുന്നൂറു നാനൂറു കൊല്ലങ്ങൾക്കുശേഷം ഉണ്ടായിട്ടുള്ളവയാണു്. നമ്മുടെ സ്വന്തം ധാരണയെന്തെന്നാൽ ഗ്രഹങ്ങളെക്കുറിച്ചുള്ള ജ്ഞാനം ആര്യപൂർവ്വഭാരതീയജാതികളിൽ മുമ്പുമുതൽതന്നെ ഉണ്ടായിരുന്നുവെന്നും രാശികളെ കുറിച്ചുള്ള പരിചയം ഹിന്ദുക്കൾ അസുരന്മാരിൽനിന്നും സമ്പാദിച്ചിരുന്നുവെന്നുമാണു്. എന്തായാലും ക്രിസ്ത്വബ്ദം മൂന്നും നാലും ശതകങ്ങളിൽ ഭാരതീയജ്യോതിഷത്തിൽ ഒരു നവീന യുഗം ആരംഭിച്ചു എന്നുള്ള വസ്തുത സ്വീകരിക്കാതെ സാധ്യമല്ല. ഈ കാലഘട്ടത്തിൽ ഗ്രഹങ്ങൾക്കും രാശികൾക്കും പ്രാധാന്യം നൽകപ്പെട്ടിരുന്നു. ഏററവും വലിയ സംഗതി എന്തെന്നാൽ ആകാശത്തിൽ ചരിക്കുന്ന ഗ്രഹപിണ്ഡങ്ങൾ മാനവരുടെ ഭാഗ്യത്തെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു എന്നുള്ള വിശ്വാസത്തിനു് ഭാരതീയസമുദായത്തിൽ ഒരു സ്ഥായിയായ സ്ഥാനം കിട്ടി എന്നുള്ളതാണു്. ഈ വസ്തുത ഹിന്ദുവിന്റെ പരമ്പരാഗതവിശ്വാസത്തിനു് തികച്ചും വിപരീതമായിരുന്നെങ്കിലും അയാളുടെ "വിശ്വാസ"ത്തിന്റെ പ്രകൃതിക്കനുസരണമായി അതിനു സ്ഥാനം ലഭിച്ചു. എന്നാൽ ആ യുഗത്തിൽ ഈ വിശ്വാസം ഇദംപ്രഥമമായി ഹിന്ദുസമാജത്തിന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടപ്പോൾ വളരെ ബൃഹത്തായ ഒരു ആന്ദോളനമുണ്ടായി. ഇപ്രകാരം പറയപ്പെട്ടു—പൂർവ്വജന്മത്തിലെ കർമ്മഫലംതന്നെ ഈ ജന്മത്തിലനുഭവിക്കണം. അതനുഭവിക്കുകതന്നെ വേണം. എങ്കിൽ ഈ ഭാഗ്യനിർണ്ണയത്തിന്റെ ഉദ്ദേശമെന്താണു്? ഉത്തരംകൊടുക്കപ്പെട്ടു—പൂർവ്വജന്മത്തിൽ ചെയ്തിട്ടുള്ള ശുഭാശുഭകർമ്മങ്ങളുടെ ഫലം ഈ ശാസ്ത്രം അന്ധകാരത്തിൽ പ്രദീപമെന്നോണം വ്യക്തമാക്കിത്തരുന്നു. വീണ്ടും പറയപ്പെട്ടിട്ടുള്ളതെന്തെന്നാൽ ചില കർമ്മങ്ങളാകട്ടെ ദൃഢമൂലങ്ങളും മററു ചിലവ ശിഥിലമൂലങ്ങളും (ഉത്പലം, ബൃഹത് ജാതകത്തിന്റെ ടീക) ആണെന്നുമാണു്. വേറെ തരത്തിലുള്ള കർമ്മങ്ങളുടെ ഫലം അറിഞ്ഞിട്ടു് ജ്ഞാനം ജപം തപം മുതലായവ വഴിയായി അനിഷ്ടഫലം നിവാരണം ചെയ്യാൻ കഴിയുന്നു. വാസ്തവത്തിൽ ഈ യുഗത്തിലെ ഈ പുതുവിശ്വാസം ഹിന്ദുധർമ്മത്തെയാകമാനം ബഹുദൂരത്തോളം സ്വാധീനപ്പെടുത്തി. യഥാർത്ഥമെന്തെന്നാൽ കഴിഞ്ഞ 1600 വർഷങ്ങളിലെ ഹിന്ദുധർമ്മം മൂന്നു കാലുകളിൽ നിവർന്നുനില്ക്കുന്നുണ്ടു്. ജാതിഭേദം, അന്നദാനം, ഫലിതജ്യോതിഷം.

പഴയ സമ്പ്രദായത്തിനെ അപേക്ഷിച്ചു് പുതിയ സമ്പ്രദായത്തിനുള്ള മെച്ചം പറയുന്നതിനു മുമ്പു് ഞാൻ ഈ പുത്തൻസമ്പ്രദായത്തെപ്പററി ഒരു ലഘുവായ പരിചയം നൽകാൻ ആഗ്രഹിക്കുകയാണു്. ഈ നവീനയുഗത്തിൽ എല്ലാത്തിലും അധികം മഹത്വം രാശികൾക്കും ഗ്രഹങ്ങൾക്കും നൽകപ്പെട്ടു. ഏതൊരു മാർഗ്ഗത്തിലാണോ സൂര്യൻ ഭൂമിയുടെ നാലുപാടും ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നതു് അതിനാണു് ക്രാന്തിവൃത്തമെന്നു പറയുന്നതു്. ഇതു് പന്ത്രണ്ടുഭാഗങ്ങളിൽ വിഭജിക്കപ്പെട്ടിട്ടുണ്ടു്. ഓരോ ഭാഗത്തിലും ന

ക്ഷത്രവ്യൂഹങ്ങളെ ആസ്പദിച്ച് ഓരോ രാശി ഉണ്ടായിരിക്കുന്നു. ഈ രാശികളെ മേഷം, വൃഷം (കാള) മിഥുനം (ജോഡി) കർക്കിടകം, സിംഹ കന്യാ, തുലാം (തുലാസ്) വൃശ്ചികം (തേൾ) ധനു (ധനുഷ്) മകരം (മുതല), കുംഭം (കുടം), മീനം (മത്സ്യം) എന്നു പറയുന്നു. ഈ നാമങ്ങൾ ഇവയുടെ ആകാരത്തെ ആസ്പദിച്ചാണ് കൊടുക്കപ്പെട്ടിട്ടുള്ളത്. സൂര്യചന്ദ്രന്മാരെ കൂടാതെ ആ കാലത്ത് ഗഗനചാരികളായ അഞ്ചു വേറെ താരങ്ങൾ തിരിച്ചറിഞ്ഞിരുന്നു. ഈ ഏഴെണ്ണത്തിനെ ഗ്രഹമെന്നു പറയുന്നു. ഇവ ഏഴിൻേറയും പേർ നിങ്ങൾക്കെല്ലാവർക്കും അറിയാവുന്നതാണ്. നമ്മുടെ സപ്താഹദിനങ്ങളുടെ പേർ ഇതേ ഗ്രഹങ്ങളുടെ പേരിൽ കെടുക്കപ്പെട്ടിട്ടുണ്ട്. ഈ പേരുകളത്രെ — സൂര്യൻ, ചന്ദ്രൻ, മംഗലം, ബുധൻ, ബൃഹസ്പതി, ശുക്രൻ, ശനി ഇവ. ആധുനികയുഗത്തിലെ ജ്യോതിഷത്തിലെ സർവ്വസ്വവും ഇപ്പറഞ്ഞ പത്തൊൻപതു പേരുകളുടേയും ഭേദങ്ങളും ഉപഭേദങ്ങളും മാത്രം. നിങ്ങൾ രാത്രിയിൽ ആകാശത്തിലേക്കു ശ്രദ്ധിച്ചു നോക്കുകയാണെങ്കിൽ മനസ്സിലാകും, എന്നും തന്നെ 'ഹോരായിജൻ' അഥവാ ക്ഷിതിജത്തിൽ ഏതോ പുതിയ നക്ഷത്രം കാണപ്പെടുന്നതായിട്ട്. അവസാനം ഒരേ നക്ഷത്രം ഒരേ സമയത്ത് എപ്പോഴും ഒരു ബിന്ദുവിൽത്തന്നെ സ്ഥിതിചെയ്യുന്നില്ല. മേഷം വൃഷം മുതലായ രാശികളെ നിങ്ങൾ തിരിച്ചറിയുന്നുവെങ്കിൽ നിങ്ങൾക്കു കാണാം, ഒരു തവണ മേഷം വന്നു നിൽക്കുന്നതായും പിന്നീടു വൃഷവും ശേഷം മിഥുനവും വന്നു നില്ക്കുന്നതായിട്ടും. ഏതു രാശിയാണോ ക്ഷിതിജത്തിലുറച്ചു സ്ഥിതിചെയ്യുന്നതു് അതിനു 'ലഗ്നം' എന്നു പറയുന്നു. ഈ ലഗ്നം ജ്യോതിഷത്തിലെ ഏററവും മഹത്വപൂർണ്ണമായ വസ്തുവാണ്. ഇതു വച്ചുകൊണ്ട് ശരീരത്തെക്കുറിച്ചു വിചിന്തനം ചെയ്യുന്നു. ഏതുരാശി ലഗ്നത്തിൽ വന്നിട്ട് ഏതെല്ലാം വിധത്തിലുള്ള ഫലം നൽകുന്നു എന്നതിനെപ്പററി ജ്യോതിഷഗ്രന്ഥങ്ങളിൽ ശരിക്കും സൂക്ഷ്മവിചിന്തനം ചെയ്യപ്പെട്ടിട്ടുണ്ട്. അഥവാ ആ രാശിയിൽ ഏതെങ്കിലും ഗ്രഹമുണ്ടെങ്കിൽ അതിൻെറ ഫലം എന്തായിരിക്കും, എന്നു തുടങ്ങിയവയെല്ലാം.

ലഗ്നം പിടികിട്ടിയെങ്കിൽ നിങ്ങൾക്ക് എളുപ്പം മനസ്സിലാക്കാൻ കഴിയും, അതിൻെറ ഏഴാമത്തെ രാശി പശ്ചിമാകാശം അഥവാ അസ്തക്ഷിതിജത്തിൽനിന്നും തുടങ്ങിയിരിക്കും എന്നു്. ഇതു് പ്രധാനപ്പെട്ട വേറൊരു കാര്യമാണ്. അതിനെ ആസ്പദിച്ച് സ്ത്രീയെയും പുരുഷനെയും കുറിച്ചു വിചിന്തനം ചെയ്യുന്നു. ഈ രാശി ഉത്തമമാണ്. അതിൽ നല്ല നല്ല ഗ്രഹങ്ങൾ നിൽപ്പുണ്ട് എന്നുണ്ടെങ്കിൽ നാരിക്കും നല്ലതു ലഭിക്കും. വഴക്കടിക്കുന്ന ഗ്രഹമാണ് പ്രത്യക്ഷപ്പെട്ടതെങ്കിൽ ഭാര്യാഭർത്താക്കന്മാരിൽ എന്നും വഴക്കുതന്നെയായിരിക്കും. പിന്നെ മൂന്നാമത്തൊരു മഹത്വപൂർണ്ണസ്ഥാനം പാദങ്ങൾക്കടിയിലാണ്. ഇവിടെ ലഗ്നത്തിലെ നാലാമത്തെ രാശിയായിരിക്കും. ഇതുമൂലം സുഖവും മാതൃപിതൃവിചാരവുമുണ്ടാകുന്നു. നാലാമത്തെ ഉത്തമസ്ഥാനമായിരിക്കും സുഖസ്ഥാനത്തിനു ശരിക്കും വിപരീതമായി മുകളിൽ. ഇതിനു ഭാഗ്യസ്ഥാനമെന്നു പറയുന്നു. ഇതു് ഉത്തമമായ സ്ഥാനമത്രെ. ഒരു യജമാനനും ഇതിനെപ്പററി ഒന്നും മിണ്ടാതിരിക്കയില്ല. ഇവകു നാലിനുംകൂടി കേന്ദ്രസ്ഥാനമെന്നു പറയുന്നു. പ്രസ്തുത കേന്ദ്രങ്ങളുടെ പാർശ്വം ജീവനസംബന്ധികളായ മററു ആവശ്യങ്ങളുടെ ഫലനിർണ്ണായകസ്ഥാനമാണ്. ലഗ്നം ശരീരത്തിൻെറ ഒരു ഭാഗത്ത് ധനത്തിൻേറയും വേറൊരു ഭാഗത്തു ചിലവിൻെറയും വലിയ മുറിയാണ്, സുഖത്തിൻെറ ഒരു ഭാഗത്ത് സഹോദരൻെറയും വേറൊരു ഭാഗത്ത് പുത്രൻെറയും വിദ്യയുടെയും വീടുണ്ട്. ഭാര്യാഭർത്താക്കന്മാരുടെ വീടിൻെറ ഒരു വശത്ത് ശത്രുവിൻെറയും മറുവശത്ത് മൃത്യുവിൻെറയും ആലയമുണ്ട്. ഭാഗ്യത്തിൻെറ ഒരു ഭാഗത്തു ധർമ്മത്തിൻേറയും മറുഭാഗത്ത് വരവിൻെറയും അറകളാണ്. ജ്യോതിഷാചാര്യന്മാർ ഗ്രഹങ്ങളുടെ മിത്രതയുടെയും ശത്രുതയുടെയും കാര്യങ്ങൾ പ്രസ്താവിക്കുന്നുണ്ട്. എപ്പോൾ എത്തരം ഗ്രഹമാണുച്ചമായുള്ളത്, ഏതു തരമാണ് നീചമായുള്ളത് എന്നെല്ലാം പ്രസ്താവിച്ചിട്ടുണ്ട്. ഏതു് എപ്പോൾ ശുഭമാകുന്നു, ഏതു് എപ്പോൾ അശുഭം, അതായതു് വിവിധങ്ങളായ ഭേദോപഭേദം ഭാഗവിഭാഗം ഇവയെ ആസ്പദിച്ച്. ഈ